ജിന്നുകളിലുള്ള പുരുഷൻമാർ(رِجَالُ مِنَ الجن) എന്ന് പറഞ്ഞിരിക്കുന്നത്. ആദ്യത്തെതി നോട് കിടയൊപ്പിച്ചു രണ്ടാമത്തെതിലും അതേ വാക്ക് ഉപയോഗിച്ചതും ആവാം. ഇതിന് അറബി സാഹിത്യ ശാസ്ത്രത്തിൽ. المشاكلة എന്നാണ് പേര്. അറബി ഭാഷയിൽ മാത്രമ ല്ല, മറ്റു ഭാഷകളിലും പതിവുള്ളതാണീ പ്രയോഗം.

## ബൈബ്ളിലെ പ്രസ്താവനകൾ

ജിന്നുകൾ മനുഷ്യവർഗം തന്നെയാണെന്ന വാദത്തിന് വേറൊരു തെളിവ് ഇവർ ചൂണ്ടി ക്കാട്ടാറുണ്ട്. സുലൈമാൻ നബി(അ)ക്ക് ജിന്നുകളെ അല്ലാഹു കീഴ്പ്പെടുത്തിയിരുന്നു വെന്നും, വമ്പിച്ച കെട്ടിടങ്ങൾ നിർമിക്കുക മുതലായ ഭാരിച്ച പലജോലികളും അവർ അദ്ദേഹത്തിന് വേണ്ടി ചെയ്തിരുന്നുവെന്നും ക്വുർആനിൽ പറഞ്ഞിരിക്കുന്നുവല്ലോ. ബൈബ്ളിൽ ഈ ജോലികളെക്കുറിച്ച് പറയുമ്പോൾ ജിന്നുകളെപ്പറ്റി ഒന്നും പ്രസ്താ വിച്ചു കാണുന്നില്ല. മാത്രമല്ല, ഇസ്റാഈല്യരല്ലാത്ത അന്യൻമാരെ ദാവൂദ് നബി (അ)എണ്ണം നോക്കിയതുപോലെ അദ്ദേഹവും എണ്ണം നോക്കിയെന്നും , ആയിരക്ക ണക്കിൽ ആളുകളെ കല്ലുവെട്ടുകാരും, ചുമട്ടുകാരും മറ്റുമായി നിശ്ചയിച്ചുവെന്നും ബൈബ്ൾ (2. ദിനവൃത്താന്തം 2: 17,18ൽ) പ്രസ്താവിച്ചിരിക്കുന്നു. ഇസ്റാഈല്യരിൽ ഉൾപ്പെടാത്തവരെ ഊഴിയവേലക്കാരാക്കുകയും, ഇസ്റാഈല്യരെ ആരെയും ദാസൻമാ രാക്കാതിരിക്കുകയും ചെയ്തുവെന്നും അതിൽ(2: ദിനവൃത്താന്തം 8:7-10ൽ) പ്രസ്താ വിച്ചിരിക്കുന്നു. ഇസ്റാഈല്യരെ കണക്കെടുത്ത് അവരെ പ്രമാണിമാരായും, ന്യായാധി പൻമാരായും , സ്തോത്രകീർത്തനങ്ങൾ നടത്തുന്നവരായും മറ്റും നിയമിക്കുകയും ചെയ്തു. (1. ദിനവൃത്താന്തം 23:2-5 ൽ) അപ്പോൾ, ഇസ്റാഈല്യരല്ലാത്തവരും, അപരി ഷ്കൃതരുമായ ആ അന്യ ജനവിഭാഗമാണ് സുലൈമാൻ നബി(അ)ക്ക് കീഴ്പ്പെടുത്തി ക്കൊടുക്കപ്പെട്ട ജിന്നുകൾ എന്നും, ആ അപരിഷ്കൃത വിഭാഗത്തിലുള്ള കടുത്ത പോക്കി രികളാണ് അദ്ദേഹത്തിന് കീഴ്പ്പെടുത്തപ്പെട്ടിരുന്നതായി ക്വുർആനിൽ പറഞ്ഞ ശൈത്വാൻമാർ എന്നുമാണ് ഇവർ സമർത്ഥിക്കുന്നത്.

മേപ്പടി സംഭവങ്ങൾ വിവരിച്ചതിൽ മനുഷ്യരല്ലാത്ത മറ്റൊരു വർഗത്തെക്കുറിച്ച് ബൈബ്ളിൽ പ്രസ്താവിച്ചിട്ടില്ല എന്നുള്ളത് ശരിയാണ്. ഒരു കാര്യം പ്രസ്താവിക്കാ ത്തതുകൊണ്ട് അങ്ങിനെ ഒരു കാര്യം തന്നെ ഇല്ലെന്ന് വരികയില്ല. ക്വുർആനിൽ പറ ഞ്ഞിട്ടുള്ളവരും, അല്ലാത്തവരുമായ പല നബിമാരെക്കുറിച്ചും പല സംഭവങ്ങൾ വിശദീ കരിച്ചു പറയാറുള്ള ബൈബ്ളിന്റെ(തൗറാത്ത് വിഭാഗത്തിലെ) പുസ്തകങ്ങളിൽ എവി ടെയും സ്പർശിക്കുക പോലും ചെയ്യാത്ത ചില സംഭവങ്ങൾ ക്വുർആനിൽ കാണാവു ന്നതാണ്. അവയിൽ പ്രസ്താവിച്ച സംഭവങ്ങളുടെ വിവരണത്തിൽ, ക്വുർആനും അവയും തമ്മിൽ പലപ്പോഴും വ്യത്യാസമോ വൈരുദ്ധ്യമോ കാണാറും ഉണ്ട്. അക്കാരണത്താൽ, ക്വുർആന്റെ പ്രസ്താവനകളെ ബൈബ്ളിന്റെ പ്രസ്താവനക്കനുസരിച്ച് വ്യഖ്യാനിക്കു ന്നത് ഒരിക്കലും ശരിയല്ല. ആദം നബി(അ)ക്ക് മലക്കുകൾ സുജൂദ് ചെയ്തതും , ഇബ്ലീസ് ചെയ്യാതിരുന്നതും ബൈബ്ളിൽ പറയുന്നില്ല. അങ്ങനെ പല ഉദാഹരണ ങ്ങളും.

സുലൈമാൻ നബി(അ) ജനങ്ങളുടെ കണക്കെടുക്കുന്നതിനു മുമ്പ് പിതാവ് ദാവൂദ് നബി(അ) അവരുടെ കണക്കെടുക്കുകയുണ്ടായെന്ന് പറഞ്ഞുവല്ലോ. എന്നാൽ, ദാവൂദ് നബി(അ) അവരുടെ കണക്കെടുക്കുവാൻ കാരണം തന്നെ, 'സാത്താനാ'യിരുന്നു (ശൈ ത്വാനായിരുന്നു) വെന്നാണ് ബൈബ്ളിന്റെ അതേ പുസ്തകം പറയുന്നത്. 'അനന്തരം

സാത്താൻ ഇസ്രാഈലിന് വിരോധമായി എഴുന്നേറ്റു ഇസ്രാഈലിനെ എണ്ണുവാൻ ദാവീദിന്ന് തോന്നിച്ചു.' (1.ദി.വൃ.21:1) ഇതാണതിലെ വാചകം. പിശാചിന്റെ പ്രേരണക്ക് ദാവൂദ് (അ) വഴിപ്പെട്ടുവെന്ന് നാം കരുതുന്നില്ല. എങ്കിലും , മനുഷ്യനല്ലാത്ത ഒരു 'സാത്താൻ' ഉണ്ടെന്ന് ബൈബ്ളും പറയുന്നുണ്ടെന്ന് ഇതിൽ നിന്നറിയാമല്ലോ. ഈ സ്ഥലത്ത് മാത്ര മല്ല, പല സ്ഥലങ്ങളിലും ബൈബ്ൾ ജിന്നിനെയും ശൈത്വാനെയും കുറിച്ച് പറഞ്ഞിട്ടുള്ളത് കാണാം . ' ഭൂതം, സാത്താൻ, പിശാച്,ദുഷ്ടൻ, ദേവൻ,ദുർഭൂതം' എന്നിങ്ങനെയുള്ള പേരുകളിലാണ് അത് ബൈബ്ളിന്റെ മലയാളപതിപ്പിൽ ചേർത്തിട്ടുള്ളത്(*).

ബൈബ്ളിന്റെ നിഘണ്ടുവായ 'വേദ പുസ്തക നിഘണ്ടു'വിൽ 'ഭൂത'ങ്ങളെക്കുറിച്ച് പറയുന്ന കൂട്ടത്തിൽ ഇങ്ങിനെ പറയുന്നു: ' വിദ്യാഭ്യാസവും,പരിഷ്ക്കാരവുമുള്ളവർ, അപരിഷ്കൃതൻമാരെപ്പോലെ ഇപ്രകാരം വിശ്വസിക്കുന്നില്ലെങ്കിലും അദൃശ്യമായി ജീവിക്കുന്ന അനേകം ആത്മാക്കൾ ഉണ്ടെന്നുള്ളതിന് ലക്ഷ്യങ്ങൾ കാണാവുന്നതാണെന്ന് സമ്മതിക്കും. ഈ ആത്മാക്കളിൽ ചിലത് നല്ലതും , ചിലത് ചീത്തയുമാണ്. (വേ.പു.നി. ഭാഗം 307) 'സാത്താനെക്കുറിച്ച് വിവരിക്കുന്ന മദ്ധ്യേ അതിൽ പറയുന്നു: 'ചില വാക്യങ്ങളിൽ (ബൈബിളിൽ)'സാത്താൻ' എന്നു പേരുള്ള പിശാചുക്കൾ പലതുണ്ടെന്നും, മറ്റു ചില വാകൃങ്ങളിൽ പിശാചുക്കളുടെ തലവനായി 'സാത്താൻ'എന്ന ഒരുവൻ ഉണ്ടെന്നും പറഞ്ഞിരിക്കുന്നു. ഈ സത്താൻമാർ മനുഷ്യരെ ദോഷം പ്രവർത്തിക്കുന്നതിന് പ്രേരിപ്പിക്കുമെന്നും, മനുഷ്യരുടെ മേൽ കുറ്റം ആരോപിക്കുമെന്നും...... ഹാനോക്കിന്റെ പുസ്തകത്തിൽ പറഞ്ഞിരിക്കുന്നു.... ഇവന് ദുഷ്ടൻ എന്നും പേരുണ്ട്...... ഇവൻ പിശാചുക്കളുടെ തലവനാകുന്നു....... ഇവർ മനുഷ്യരെ വഞ്ചിക്കുന്നു.' (വേ.പു. നി.ഭാഗം 535)

'മല്ലൻമാർ, വീരൻമാർ' എന്നിങ്ങനെ ചിലരെപ്പറ്റിയും ബൈബ്ൾ പറയുന്നുണ്ട് . (ഉൽപത്തി, 6:4; സങ്കീർത്തനങ്ങൾ, 45:3 മുതലായവ) വേദ പുസ്തക നിഘണ്ടുവിൽ ഇവരെപ്പറ്റി ഇപ്രകാരം കാണാം. 'നെഫിലീം' എന്ന എബ്രായ(അബ്രാനീ) പദം മലയാളത്തിൽ മല്ലൻമാർ എന്നു ഭാഷാന്തരം ചെയ്യപ്പെട്ടിരിക്കുന്നു. നമ്മുടെ ദേശക്കാർ അസുരൻമാരെക്കുറിച്ച് ഭയപ്പെടുന്നത് പോലെ , എബ്രായർ ഇവരെക്കുറിച്ച് ഭയപ്പെടുന്നു. 'നെഫിലീം' എന്നത് ആ ദേശത്തിലെ ആദിവാസികളെക്കുറിക്കുന്നുവെന്ന് തോന്നുന്നു. പഴയ നിയമത്തിൽ ഓഗ്, ഗോല്യത്ത് (**عوج، جالوت**) മുതലായ ചില അസാധാരണ ദൈർഘ്യമുള്ള മനുഷ്യരെക്കുറിച്ച് നാം വായിക്കുന്നു. ഇവരെയും മല്ലൻമാരെന്ന് പറഞ്ഞിരിക്കുന്നു. (വേ.പു.നി.ഭാഗം 325)

'ജിന്നു'കൾ എന്ന് പറയപ്പെടുന്നത് കാടൻമാരും അപരിഷ്കൃതരുമായ ആളുകളാണെന്നും , 'ശൈത്വാൻമാർ' എന്ന് പറയപ്പെടുന്നത് പോക്കിരികളും അതികായൻമാരുമാണെന്നും വാദിക്കുന്നവർ പ്രസ്തുത 'മല്ല'ൻമാരെ തെറ്റിദ്ധരിച്ചതോ, അല്ലെങ്കിൽ കൽപിച്ചുകൂട്ടി 'ഭൂത'ങ്ങളെയും , 'പിശാചു'ക്കളെയും 'മല്ല'ൻമാരാക്കി ചിത്രീകരിച്ചതോ ആയിരിക്കുമെന്നാണ് തോന്നുന്നത്.

മേൽ പ്രസ്താവിച്ചതിൽ നിന്ന് ക്വുർആനിലും ഇസ്ലാം മത പ്രമാണങ്ങളിലും പറയപ്പെടുന്ന ജിന്നും ശൈത്വാനും മനുഷ്യരിൽ നിന്ന് വ്യത്യസ്തമായ ഒരു പ്രത്യേക വർഗമാണെന്നും, മനുഷ്യവർഗത്തിലെ ഏതെങ്കിലും തരത്തിലുള്ള ഒരു വിഭാഗമല്ലെന്നും

***(*) ഇയ്യോബ് , 2:1; സെഖര്യാവ്, 3:1,2; മത്തായി. 13:19; സങ്കീർത്തനങ്ങൾ, 106:37; ആവർത്തനം ,32:17 മുതലായവ നോക്കുക.***

നിഷ്പക്ഷ ഹൃദയൻമാർക്കും, സത്യാമ്പേഷികൾക്കും ബോധ്യപ്പെട്ടിരിക്കുമെന്ന് വിശ്വസിക്കുന്നു. ജിന്ന് വർഗത്തെയും, പിശാചുക്കളെയും നിഷേധിക്കുന്നത് ക്വുർആന്റെയും, ഹദീഥിന്റെയും നിഷേധമായത് കൊണ്ടും, ഈ നിഷേധം അനേകം ദുർവ്യാഖ്യാനങ്ങൾക്കും, പല മത തത്വങ്ങളുടെയും നിരാകരണത്തിനും, പരിഹാസത്തിനും ഇടവരുത്തുന്നതാകകൊണ്ടും ഇത്രയും വിവരിക്കേണ്ടി വന്നതാണ്. അല്ലാഹു നമുക്ക് സത്യം ഗ്രഹിക്കുവാനും, അതനുസരിക്കുവാനും തൗഫീക് നൽകട്ടെ. ആമീൻ.

اللهم الهمنا السداد والصواب وأرنا الأشياء كما هى

# ആകാശത്തുനിന്ന് പിശാചുക്കളുടെ കട്ടുകേൾക്കൽ

# (استراق الشياطين من السمآء)

നബി തിരുമേനിﷺയുടെ 'രിസാലത്തി'ന്(ദിവ്യദൗത്യത്തിന്) മുമ്പ് ആകാശത്ത് വെച്ച് മലക്കുകളിൽ നിന്ന് ജിന്നുകൾ ചില വാർത്തകൾ കട്ടുകേൾക്കാറുണ്ടായിരുന്നുവെന്നും, പിന്നീട് അത് തടയപ്പെട്ടിരിക്കുകയാണെന്നുമുള്ള വിഷയത്തിൽ, ഖുർആനും ഹദീഥും സ്വീകരിക്കുന്ന മുസ്‌ലിംകളിൽ തർക്കത്തിനവകാശമില്ല. മുസ്‌ലിംകൾ പൊതുവിൽ ഇതിൽ ഏകാഭിപ്രായക്കാരാണ്താനും. 'മുഅ്ജിസത്ത്' (നബിമാരുടെ കൈക്ക് വെളിപ്പെടാറുള്ള അമാനുഷിക സംഭവം)കളെ നിഷേധിക്കുന്നവർക്കും ബാഹ്യേന്ദ്രിയങ്ങൾക്ക് കണ്ടെത്തുവാൻ കഴിയാത്ത ജിന്ന്, ശൈത്വാൻ മുതലായവയെ നിഷേധിക്കുന്നവർക്കും ഇത് വിശ്വസിക്കുവാൻ നിവൃത്തിയില്ലെന്ന് പറയേണ്ടതില്ല. ഭൗതിക ശാസ്ത്രങ്ങൾക്കും, സ്വന്തം യുക്തി ന്യായങ്ങൾക്കും യോജിക്കുന്നത് മാത്രമെ അവർക്ക് വിശ്വസിക്കുവാൻ സാധിക്കുകയുള്ളൂ. ഇങ്ങിനെയുള്ള ചില ആളുകൾ എല്ലാ കാലത്തും മുസ്‌ലിം സമുദായത്തിൽ ഉണ്ടായിട്ടുണ്ട്. അടുത്തകാലം മുതൽ നമ്മുടെ നാട്ടിൽ ഇങ്ങനെയുള്ളവരുടെ പ്രചാരവേല വർദ്ധിച്ചു വരികയാണ്. ആത്മീയ മൂല്യങ്ങളെ 'പഴഞ്ച'ൻ വിശ്വാസങ്ങളാക്കി തള്ളുകയും, ഭൗതിക വിഷയങ്ങളെ മാത്രം 'പുരോഗമന'മായി ഗണിച്ചുവരുകയും ചെയ്യുന്ന കാലമാണല്ലോ ഇത്. അതുകൊണ്ട് ഈ വിഷയത്തിലുള്ള യാഥാർത്ഥ്യം എന്താണെന്ന് ഖുർആന്റെയും ഹദീഥിന്റെയും അടിസ്ഥാനത്തിൽ ചുരുക്കി വിവരിക്കുകയും, സാധാരണക്കാരും, മതപ്രമാണങ്ങളെപ്പറ്റി വേണ്ടത്ര അറിവില്ലാത്തവരുമായ ആളുകളെ ആശയക്കുഴപ്പത്തിലാക്കുവാൻ നിഷേധികൾ കൊണ്ടുവരാറുള്ള ന്യായവാദങ്ങളെക്കുറിച്ച് മൊത്തത്തിൽ ഒരു പരിശോധന നടത്തുകയുമാണ് ഈ കുറിപ്പിന്റെ ലക്ഷ്യം. والله الموفق

പിശാചുക്കളുടെ കട്ടുകേൾവിയെക്കുറിച്ച് ഖുർആൻ പലസ്ഥലത്തും പ്രസ്താവിച്ചിട്ടുണ്ടെങ്കിലും മൂന്ന് സൂറത്തുകളിലാണ് കൂടുതൽ സ്പഷ്ടവും വിശദവുമായി പ്രസ്താവിച്ചിരിക്കുന്നത്. യാതൊരു വ്യാഖ്യാനവും കൂടാതെത്തന്നെ ആ പ്രസ്താവനകളുടെ സാരം ആർക്കും ഗ്രഹിക്കാവുന്നതാണ്. അല്ലാഹുവിന്റെ ആദ്യത്തെ പ്രസ്താവന ഇതാണ്:-

وَلَقَدْ جَعَلْنَا فِي ٱلسَّمَآءِ بُرُوجًا وَزَيَّنَّـٰهَا لِلنَّـٰظِرِينَ ﴿١٦﴾ وَحَفِظْنَـٰهَا مِن كُلِّ

شَيْطَٰنٍ رَّجِيمٍ ﴿١٧﴾ إِلَّا مَنِ ٱسْتَرَقَ ٱلسَّمْعَ فَأَتْبَعَهُۥ شِهَابٌ مُّبِينٌ ﴿١٨﴾

(തീർച്ചയായും ആകാശത്തിൽ നാം ഗ്രഹമണ്ഡലങ്ങളെ ഏർപ്പെടുത്തുകയും, നോക്കുന്നവർക്ക് അതിനെ അലങ്കരിക്കുകയും ചെയ്തിരിക്കുന്നു. എല്ലാ ആട്ടപ്പെട്ട പിശാചിൽ നിന്നും അതിനെ നാം കാക്കുകയും ചെയ്തിരിക്കുന്നു. പക്ഷേ, ആരെങ്കിലും കട്ടുകേൾക്കുവാൻ ശ്രമിച്ചാൽ പ്രത്യക്ഷമായ ഒരു തീജ്വാല അവന് പിന്നാലെ ചെല്ലുന്നതാണ്.(ഹിജ്ർ: 16-18)

إِنَّا زَيَّنَّا ٱلسَّمَآءَ ٱلدُّنْيَا بِزِينَةٍ ٱلْكَوَاكِبِ ﴿٦﴾ وَحِفْظًا مِّن كُلِّ شَيْطَٰنٍ مَّارِدٍ ﴿٧﴾ لَّا يَسَّمَّعُونَ إِلَى ٱلْمَلَإِ ٱلْأَعْلَىٰ وَيُقْذَفُونَ مِن كُلِّ جَانِبٍ ﴿٨﴾ دُحُورًا ۖ وَلَهُمْ عَذَابٌ وَاصِبٌ ﴿٩﴾ إِلَّا مَنْ خَطِفَ ٱلْخَطْفَةَ فَأَتْبَعَهُۥ شِهَابٌ ثَاقِبٌ ﴿١٠﴾

(നിശ്ചയമായും -ഭൂമിയോട്-ഏറ്റവും അടുത്ത ആകാശത്തെ നക്ഷത്രങ്ങളാകുന്ന അലങ്കാരം കൊണ്ട് നാം അലങ്കരിച്ചിരിക്കുന്നു, മുരട്ട് ശീലക്കാരായ എല്ലാ പിശാചിൽ നിന്നും കാവലായും( ആക്കിയിരിക്കുന്നു. ആകയാൽ)'മലഉൽ അഅ്ലാ'യിലേക്ക് അവർ ചെവി കൊടുത്തു കേൾക്കുകയില്ല. എല്ലാ ഭാഗത്ത് നിന്നും അവർ എറിയപ്പെടുകയും ചെയ്യും- തുരത്തിവിടുവാനായിട്ട്. നിരന്തരമായ ശിക്ഷയും അവർക്കുണ്ടായിരിക്കും. പക്ഷേ, ആരെങ്കിലും (ഒരു) തട്ടിയെടുക്കൽ തട്ടിയെടുത്താൽ, തുളച്ചു ചെല്ലുന്ന ഒരു തീജ്വാല അവന് പിന്നാലെ ചെല്ലുന്നതാണ്. (സ്വാഫ്ഫാത്ത് : 6-10) നബി ക്വുർആൻ പാരായണം ചെയ്യുന്നത്കേട്ട ജിന്നുകളുടെ ഒരു സംഘം അതിനെത്തുടർന്നു ചെയ്ത ഒരു ദീർഘമായ പ്രസ്താവന സൂറഃ ജിന്നിൽ അല്ലാഹു ഉദ്ധരിച്ചിരിക്കുന്നു. അതിലെ ചില വാക്യങ്ങളാണ് മൂന്നാമത്തേത്. അല്ലാഹു പറയുന്നു:-

وَأَنَّا لَمَسْنَا ٱلسَّمَآءَ فَوَجَدْنَٰهَا مُلِئَتْ حَرَسًا شَدِيدًا وَشُهُبًا ﴿٨﴾ وَأَنَّا كُنَّا نَقْعُدُ مِنْهَا مَقَٰعِدَ لِلسَّمْعِ ۖ فَمَن يَسْتَمِعِ ٱلْـَٔانَ يَجِدْ لَهُۥ شِهَابًا رَّصَدًا ﴿٩﴾

(നാം ആകാശത്തെ സ്പർശിച്ചു നോക്കി. അപ്പോൾ അതിശക്തിമത്തായ പാറാവുകാരാലും, തീജ്വാലകളാലും നിറക്കപ്പെട്ടിരിക്കുന്നതായി നാം കണ്ടെത്തി. നാം അതിൽ നിന്ന് ചില ഇരിപ്പിടങ്ങളിൽ കേൾക്കുവാൻ വേണ്ടി ഇരിക്കാറുണ്ടായിരുന്നു. എന്നാൽ, ഇപ്പോൾ ആരെങ്കിലും ചെവികൊടുക്കുന്നതായാൽ -കേൾക്കാൻ ശ്രമിച്ചാൽ- അവനെ വീക്ഷിച്ചു കൊണ്ടിരിക്കുന്ന ഒരു തീജ്വാല അവൻ കണ്ടെത്തുന്നതാണ്.(സൂറഃ ജിന്ന് : 8, 9)

അല്ലാഹുവിന്റെ ഈ മൂന്ന് പ്രസ്താവനകളും തുറന്ന ഹൃദയത്തോടെ ഒരാവർത്തി വായിക്കുന്ന ആർക്കും അതിൽ നിന്ന് താഴെ പറയുന്ന സംഗതികൾ മനസ്സിലാകുമെന്ന് നിസ്സംശയം പറയാം:-

നക്ഷത്രങ്ങളെ അല്ലാഹു ആകാശത്തിന് അലങ്കാരമാക്കിവെച്ചിട്ടുള്ളത്പോലെ, മുരട്ട് ശീലക്കാരായ പിശാചുക്കളിൽനിന്ന് അതിനെ സുരക്ഷിതമാക്കുവാനും അവയെ ഉപയോഗപ്പെടുത്തിയിരിക്കുന്നു. അതുകൊണ്ട് അവർക്ക് 'മലഉൽ അഅ്ലാ'(*)യിലേക്ക് കയ

*(*) 'മലഉൽ അഅ്ലാ'യെപ്പറ്റി താഴെ വിവരിക്കുന്നുണ്ട്.*

റിച്ചെന്നു അവരിൽ നിന്ന് വല്ലതും കട്ടുകേൾക്കുവാൻ സാധ്യമല്ല. അവിടെ അല്ലാഹു ഒരു തരം പാറാവ് ഏർപ്പെടുത്തിയിരിക്കുന്നു. അതിനാൽ, നാനാഭാഗത്ത്നിന്നും അവർ ആട്ടി ഓടിക്കപ്പെടും. വല്ല മുരട്ട്ശീലക്കാരും എന്തെങ്കിലും ഒരു വാർത്ത തട്ടിയെടുത്താൽ തന്നെ , ശക്തിയേറിയ ഒരു തീജ്വാല അവന്റെ പിന്നാലെ ചെന്ന് അവന് നാശം വരുത്തും. ആകാശത്ത് നിന്ന് പിശാചുക്കൾ വാർത്തകൾ കട്ടുകേൾക്കുന്ന സമ്പ്രദായം മുമ്പ് ഉണ്ടായിരുന്നു. അതിനായി അവർ ആകാശത്തിൽ ചില പതിസ്ഥലങ്ങളെ ഉപയോഗപ്പെടുത്തുകയും ചെയ്തിരുന്നു. പക്ഷേ, ഇപ്പോൾ– ക്വുർആന്റെ അവതരണം മുതൽ –അത് നിശ്ശേഷം തടയപ്പെട്ടിരിക്കുകയാണ്. ഇങ്ങിനെ കട്ടുകേട്ടിരുന്നവർ മനുഷ്യരായിരുന്നില്ല, ജിന്ന് വർഗത്തിൽപെട്ട പിശാചുക്കളായിരുന്നു. (ആദ്യത്തെ രണ്ട് സൂറത്തുകളിലും' പിശാചുക്കൾ' എന്നാണ് പറഞ്ഞിട്ടുള്ളത്. മൂന്നാമത്തേതിൽ നിന്ന് ആ പിശാചുക്കൾ ജിന്നുകളാണെന്നും മനസ്സിലാക്കാം.) ഹദീഥുകളിലാകട്ടെ, കൂടുതൽ വിവരവും കാണാവുന്നതാണ്.

ഈ ക്വുർആൻ വചനങ്ങളിൽ പ്രസ്താവിക്കപ്പെട്ട കട്ടുകേൾവിയെ നിഷേധിക്കുന്നവർ ഈ ആയത്തുകൾക്ക് നൽകുന്ന അർത്ഥ വ്യാഖ്യാനത്തിന്റെ സ്വഭാവം ഇതാണ്:– 'പാമരജനങ്ങളെ ചൂഷണം ചെയ്യാറുള്ള ജോത്സ്യൻമാർ,പ്രശ്നക്കാർ മുതലായവരാണ് ഈ വചനങ്ങളിൽ പിശാച്(ശൈത്വാൻ)കൊണ്ടുദ്ദേശ്യം. ദിവ്യലോകത്ത് നടക്കുന്ന വർത്തമാനങ്ങളും, പരിപാടികളും,ഭാവികാര്യങ്ങളും തങ്ങൾ അറിയുമെന്നും, അതിന് പല മാർഗങ്ങളുണ്ടെന്നും മറ്റും അവർ ജനങ്ങളെ തെറ്റിദ്ധരിപ്പിക്കും,. ചിലർ നക്ഷത്രങ്ങളുടെ ഗതി നോക്കി ഭാവികാര്യങ്ങൾ ഗണിച്ചു പറയും. 67:5 ൽ നക്ഷത്രങ്ങളെ പിശാചുക്കളുടെ ഊഹാപോഹങ്ങൾക്ക് നാം പാത്രമാക്കിയിരിക്കുന്നു' എന്ന് പറയുന്നു. 52:38 ൽ 'അവർക്ക് (ദിവ്യലോകത്തിലെ വാർത്തകൾ) കേൾക്കുവാൻ (അങ്ങോട്ട് കയറിചെല്ലേണ്ടതിന്ന്)വല്ല കോണിയും ഉണ്ടോ.....' എന്നും പറയുന്നു. ഇതെല്ലാം ഇങ്ങിനെയുള്ളവരെക്കുറിച്ച് പറയുന്നതാണ്. ഇത്തരക്കാർക്ക് ഭാവിയിൽ ലോകത്ത് ജീവിക്കുവാൻ കഴിയുകയില്ല. എല്ലാ ദേശത്ത്നിന്നും അവർ ആട്ടിയോടിക്കപ്പെടും എന്ന് അല്ലാഹു ഈ വാക്യങ്ങളിൽ മുന്നറിയിപ്പ് നൽകുകയാണ് ചെയ്യുന്നത്. 'മലഉൽ അഅ്ലാ'യിലേക്ക് ചെവികൊടുക്കുകയില്ല എന്ന് പറഞ്ഞതിന്റെ അർത്ഥം, ആ പിശാചുക്കൾ ഉൽകൃഷ്ടന്മാരായ ആളുകളുടെ വാക്കുകൾ കേൾക്കുകയില്ല., അഥവാ അധർമ മാർഗത്തിലാണ് ജീവിക്കുക എന്നാണ്. 'അഗ്നിജ്വാല' (**شهاب**) കൊണ്ട് എറിയപ്പെടുമെന്ന് പറഞ്ഞത് നീചമായ കുറ്റം ചെയ്തവരെ 'തീകൊള്ളികൊണ്ടെറിഞ്ഞു' എന്ന് പറയുന്നതുപോലെയുള്ള ഒരു പ്രയോഗം മാത്രമാകുന്നു. നക്ഷത്രങ്ങളിൽനിന്ന് പുറത്ത് വരാറുള്ള ജ്വാലകൾ പ്രകൃതിപരമായ കാരണങ്ങൾ കൊണ്ടുണ്ടാകുന്നതാണ്. അല്ലാതെ, പിശാചുക്കളെ എറിയുന്നത്കൊണ്ടൊന്നുമല്ല. സൂറഃ ഹിജ്റിലും, സൂറഃ സ്വാഫ്ഫാത്തിലും പറഞ്ഞതിന്റെ സാരം ഇപ്പറഞ്ഞതാണ്. സൂറഃ ശുഅറാഅ്210–212 ലും പിശാചുക്കൾക്ക് ദിവ്യലോകത്തെ വർത്തമാനം കേട്ടറിയുവാൻ കഴിയുന്നതല്ലെന്ന് പ്രസ്താവിച്ചിട്ടുണ്ട്. സൂറത്തുൽ ജിന്നിൽ അവർ കട്ടുകേട്ടിരുന്നുവെന്ന് പറഞ്ഞിരിക്കുന്നത് ക്വുർആന്റെ പ്രസ്താവനയല്ല; ജിന്നുകൾ പറഞ്ഞതിനെ ക്വുർആൻ ഉദ്ധരിച്ചതാണ്; (അതുകൊണ്ട് അത് ഗൗനിക്കേണ്ടതില്ല.)ഇതാണ് നിഷേധികളുടെ വ്യാഖ്യാനത്തിന്റെ രൂപം,

ക്വുർആൻ വചനങ്ങൾ പരസ്പരം വ്യാഖ്യാനം നൽകുന്നുവെന്നതിൽ ആർക്കും തർക്കമില്ല. എന്നാൽ, വ്യാഖ്യാനമായ ആയത്ത് വ്യാഖ്യാനിക്കപ്പെടുന്ന ആയത്തിനെക്കാൾ– ചുരുങ്ങിയ പക്ഷം സമനിലയിലെങ്കിലും –വ്യക്തതയുള്ളതായിരിക്കണമെന്ന് സ്പഷ്ടമാ

ണ്. ഇവിടെയാണെങ്കിൽ, സൂറഃ ഹിജ്റിലെ ആയത്തുകളെക്കാൾ, സൂറഃ സ്വാഫ്ഫാത്തിലെ ആയത്തുകളും, അവയെക്കാൾ സൂറഃ ജിന്നിലെ ആയത്തുകളും ഈ വിഷയം വ്യക്തമായി വിവരിച്ചിരിക്കുന്നു. ക്വുർആനെ വ്യാഖ്യാനിക്കുന്നതിൽ രണ്ടാമത്തെ സ്ഥാനം ഹദീഥുകൾക്കാണുള്ളത്. ഹദീഥുകളാണെങ്കിൽ, ആയത്തുകളിലെ ആശയം ഒന്ന്കൂടി വിശദീകരിച്ചു തരുന്നുണ്ട്. ഈ അടിസ്ഥാനത്തിലാണ് മുസ്ലിംകൾ കട്ടുകേൾവിയെപ്പറ്റി വിശ്വസിക്കുന്നതും. ഇത് സംബന്ധിച്ച് ഹദീഥുകൾ പലതും ഉദ്ധരിക്കുവാനുണ്ടെങ്കിലും ചുരുക്കം ചിലത് മാത്രം ഇവിടെ ഉദ്ധരിക്കാം:-

ബുഖാരിയും, മുസ്ലിം(റ) ഇബ്നു അബ്ബാസ് (റ) ൽ നിന്ന് ഉദ്ധരിച്ച ഒരു ഹദീഥിൽ ഇപ്രകാരം കാണാം: 'നബിﷺ ചില സ്വഹാബികളൊന്നിച്ച് സൂക്വു ഉക്കാള്വി (**عكاظ سوق**) ലേക്ക് പുറപ്പെട്ടു. പിശാചുക്കൾക്കും ആകാശത്തെ വർത്തമാനങ്ങൾക്കുമിടയിൽ തടസ്സം ചെയ്യപ്പെടുകയും , അവരിൽ തീജ്വാല അയക്കപ്പെടുകയും ചെയ്തിട്ടുണ്ടായിരുന്നു. അതിനാൽ പിശാചുക്കൾ മടങ്ങിപ്പോരേണ്ടതായി വന്നിരുന്നു. എന്തെങ്കിലും ഒരു പുതിയ സംഭവമല്ലാതെ ഇതിന് കാരണമില്ലെന്ന് കരുതി അവർ നാനാഭാഗങ്ങളിലും പോയി അന്വേഷിക്കുകയുണ്ടായി. അങ്ങിനെ, തിഹാമഃയുടെ നേരെ പോയവർ നബിﷺ നഖ്ലഃ (**نخلة**)യിലെത്തിയപ്പോൾ തിരുമേനിയുടെ അടുക്കൽ എത്തി. തിരുമേനി പ്രഭാതനമസ്കാരം **(*)** നിർവഹിക്കുകയായിരുന്നു. അവർ ക്വുർആൻ പാരായണം കേട്ടപ്പോൾ അതിലേക്ക് ശ്രദ്ധകൊടുത്തു. ഇത്തന്നെയാണ് ആകാശവാർത്ത തടയപ്പെടുവാൻ കാരണം എന്ന് അവർ പറഞ്ഞു. അനന്തരം അവർ തങ്ങളുടെ ജനതയിലേക്ക് മടങ്ങിചെന്നു 'ഞങ്ങൾ ആശ്ചര്യകരമായ ഒരു ക്വുർആൻ കേട്ടു' (إِنَّا سَمِعْنَا قُرْآنًا عَجَبًا ) എന്നും മറ്റും പറഞ്ഞു.' നബി ﷺക്ക് ....قُلْ أُوحِيَ إِلَيَّ എന്ന് (സൂറത്തുൽ ജിന്ന്) അവതരിക്കുകയും ചെയ്തു.' (**متفق**)

ഇമാം ബുഖാരിയും മുസ്ലിമും (റ) ആഇശഃ(റ) പ്രസ്താവിച്ചതായി ഉദ്ധരിക്കുന്നു: 'ജോത്സ്യൻമാരെപ്പറ്റി നബിﷺയോട് ചോദിക്കപ്പെട്ടു. തിരുമേനി പറഞ്ഞു: 'അത് ഒന്നും തന്നെയല്ല' (നിരർത്ഥമാണ്.) സ്വഹാബികൾ പറഞ്ഞു: 'ചിലപ്പോൾ അവർ പറയുന്ന കാര്യം യഥാർത്ഥമാവുന്നുണ്ടല്ലോ? തിരുമേനി പറഞ്ഞു: 'യഥാർത്ഥമായിരിക്കുന്ന ആ വാക്ക് ജിന്ന് (ആകാശത്ത് നിന്ന്) തട്ടിയെടുക്കുന്നതാണ്. എന്നിട്ട് അവൻ അവന്റെ ബന്ധുവിന്റെ (ഗണിതക്കാർ മുതലായവരുടെ) ചെവിയിൽ പിടക്കോഴി 'കറ കറ' ശബ്ദിക്കുന്നതുപോലെ ശബ്ദിക്കും. അവർ അതിൽ കൂടി നൂറ് കളവും കലർത്തും.' (**متفق**) ആഇശഃ(റ)യിൽ നിന്ന് ബുഖാരി ഉദ്ധരിക്കുന്ന മറ്റൊരു ഹദീഥ് ഇപ്രകാരമാണ്: ' മലക്കുകൾ അന്തരീക്ഷത്തിൽ ഇറങ്ങി വരും. അവർ ആകാശത്തുവെച്ച് തീരുമാനിക്കപ്പെട്ട ചില കാര്യത്തെക്കുറിച്ച് (തമ്മിൽ) പറയും. അപ്പോൾ പിശാചുക്കൾ അത് കട്ടുകേട്ട് അതിൽകൂടി അവരുടെ വകയായി നൂറ് കളവും ചേർത്തു ജോത്സ്യൻമാർക്ക് എത്തിക്കും'. (**البخاري**)

ഇബ്നു അബ്ബാസ് (റ) പറഞ്ഞതായി ഇമാം മുസ്ലിം (റ) ഉദ്ധരിച്ച ഒരു ഹദീഥിൽ

***(*) നബിﷺ രാവിലെയും വൈകുന്നേരവും നടത്താറുണ്ടായിരുന്ന നമസ്കാരമാണിവിടെ ഉദ്ദേശ്യം. അന്ന് അഞ്ച് നേരത്തെ നമസ്കാരം നടപ്പിലായിട്ടുണ്ടായിരുന്നില്ല.(كما فى فتح الباري)***

ഇപ്രകാരം കാണാം. 'ഒരു രാത്രി സ്വഹാബികൾ നബിﷺയൊന്നിച്ച് ഇരിക്കുമ്പോൾ ഒരു നക്ഷത്രത്തിന്റെ ഏറ്റും വെളിച്ചവും (കൊള്ളിമീൻ) ഉണ്ടായി. നിങ്ങൾ ജാഹിലിയ്യ ത്തിൽ ഇതിനെപ്പറ്റി എന്ത് പറഞ്ഞിരുന്നു എന്ന് നബിﷺ ചോദിച്ചു. മഹാനായ ഒരാൾ മരിച്ചിട്ടുണ്ട്; അല്ലെങ്കിൽ ജീവിച്ചിട്ടുണ്ട് എന്ന് ഞങ്ങൾ പറഞ്ഞിരുന്നുവെന്ന് അവർ മറു പടി പറഞ്ഞു. തിരുമേനി പറഞ്ഞു: അതൊന്നുമല്ല. പക്ഷേ, നമ്മുടെ റബ്ബ് ഒരു കാര്യം തീരുമാനിച്ചാൽ ആകാശത്തുള്ളവർ അന്യോന്യം വിവരം പറയും . അങ്ങനെ ആ വർത്ത മാനം ഏറ്റവും അടുത്തുള്ള ആകാശത്തിലെത്തും. ജിന്നുകൾ ( അവരിൽ നിന്ന് ) അത് കേട്ട് തട്ടിയെടുക്കും. എന്നിട്ട് അവർ തങ്ങളുടെ ബന്ധുക്കളിലേക്ക് എറിഞ്ഞു കൊടു ക്കും(അപ്പോൾ ഇത് സംഭവിക്കുന്നു.)(**مسلم**)

ഭൂമിയിൽ നടപ്പിലാക്കാൻ പോകുന്ന ചില കാര്യങ്ങളെക്കുറിച്ച് മലക്കുകൾ തമ്മിൽ സംസാരിക്കാറുള്ളതിൽ നിന്ന് ഏതോ ചിലതായിരുന്നു പിശാചുക്കൾ ഉപായത്തിൽ കേട്ടി രുന്നെതെന്നും, അല്ലാതെ അല്ലാഹുവിന്റെ ഭരണരഹസ്യങ്ങളൊന്നുമല്ലെന്നും, അവർ കേട്ട വാർത്തയിൽ കൂടി ധാരാളം കള്ളവാർത്തയും കൂട്ടി ചേർത്തുകൊണ്ടാണ് ജോത്സ്യൻമാർ മുതലായ തങ്ങളുടെ ബന്ധുക്കൾക്ക് അവർ ദുർബോധനം ചെയ്യാറെന്നും ഈ ഹദീഥു കളിൽ നിന്ന് മനസ്സിലാക്കാം. കൂടുതൽ ഉദ്ധരിച്ചു ദീർഘിപ്പിക്കേണ്ടുന്ന ആവശ്യമില്ല. അല്ലാഹുവിന്റെ ഭരണ രഹസ്യങ്ങൾ പിശാചുക്കൾ അറിയുന്നത് പോകട്ടെ, മലക്കുക ളും,നബിമാർപോലും- അല്ലാഹു അറിയിച്ചുകൊടുത്താലല്ലാതെ - അറിയുന്നതല്ല. قُلْ لَا يَعْلَمُ مَنْ فِي السَّمَاوَاتِ وَالْأَرْضِ الْغَيْبَ إِلَّا اللَّهُ (പറയുക: അല്ലാഹു അല്ലാതെ, അദൃശ്യ വാർത്തയെ ആകാശങ്ങളിലും ഭൂമിയിലും ഉള്ളവർ അറിയുകയില്ല.(സൂറഃ നംല് : 65) عَالِمُ الْغَيْبِ فَلَا يُظْهِرُ عَلَىٰ غَيْبِهِ أَحَدًا ۝ إِلَّا مَنِ ارْتَضَىٰ مِن رَّسُولٍ فَإِنَّهُ يَسْلُكُ مِن بَيْنِ يَدَيْهِ وَمِنْ خَلْفِهِ رَصَدًا ۝ (അദൃശ്യത്തെ അറിയുന്നവനാണവൻ- അല്ലാഹു. താൻ തൃപ്തിപ്പെട്ടിട്ടുള്ള വല്ല ദൂതനും അല്ലാതെ, തന്റെ അദൃശ്യകാര്യത്തെക്കുറിച്ച് അവൻ ഒരാൾക്കും വെളിപ്പെടു ത്തികൊടുക്കുന്നതല്ല. എന്നാൽ അതിന്റെ-ദൂതൻമാർക്ക് വെളിപ്പെടുത്തിക്കൊടുക്കുന്ന തിന്റെ -മുമ്പിലൂടെയും, പിമ്പിലൂടെയും അവൻ പാറാവ് ഏർപ്പെടുത്തുന്നതാണ്.(സൂറഃ ജിന്ന് 26,27) അപ്പോൾ, മലക്കുകൾ ആകാശത്തുവെച്ച് തമ്മിൽ തമ്മിൽ സംസാരിക്കു കയും പിശാചിന് തട്ടിയെടുക്കാൻ സാധ്യമാക്കുകയും ചെയ്യുന്ന വാർത്തകൾ അല്ലാഹു വിന്റെ ഇങ്ങിനെയുള്ള രഹസ്യകാര്യങ്ങളല്ലെന്ന് സ്പഷ്ടമാണ്.

പിശാചുക്കളുടെ കട്ടുകേൾവിയെക്കുറിച്ച് ക്വുർആന്റെയും നബി വചനങ്ങളുടെയും വ്യക്തമായ പ്രസ്താവനകളിൽ നിന്ന് മനസ്സിലാക്കേണ്ടത് എന്താണെന്ന് നാം കണ്ടു. മുൻഗാമികളും പിൻഗാമികളുമായ എല്ലാ ക്വുർആൻ വ്യാഖ്യാതാക്കളും - ഏതെങ്കിലും ചില്ലറ വിശദീകരണങ്ങളിൽ പരസ്പരം അൽപസ്വൽപ വ്യത്യാസം കണ്ടേക്കാമെങ്കിലും ഈ വിഷയത്തിൽ ഏകാഭിപ്രായക്കാരുമാണ്. വേണ്ടാ, പുരോഗമനത്തിന്റെയും ശാസ്ത്ര ത്തിന്റെയും നൂറ്റാണ്ടായ ഈ ഇരുപതാം നൂറ്റാണ്ടിൽ വിരചിതമായ എല്ലാ പ്രധാന ക്വുർആൻ വ്യാഖ്യാന ഗ്രന്ഥങ്ങളുടെ കർത്താക്കളും, പ്രഗത്ഭരായ മതപണ്ഡിതൻമാരും ഇതിൽ നിന്ന് ഒഴിവല്ല. ഉദാഹരണമായി, അല്ലാമാ അഹ്മദ് മുസ്ത്വഫൽ മറാഗീയുടെ തഫ്സീർ, മുഹമ്മദ് ഫരീദ് വജ്ദിയുടെ സ്വഫ്വത്തുൽ ഇർഫാൻ , സയ്യിദ് റശീദ് റിളാ യുടെ തഫ്സീറുൽ മനാർ, മൗലാനാ അബുൽകലാം ആസാദിന്റെ തർജുമാനുൽ ക്വുർആൻ (ഉർദു), സയ്യിദ് ക്വുത്ബിന്റെ 'ഫീ ളിലാലിൽ ക്വുർആൻ"ശൈഖ് അലീ ത്വൻത്വാവീയുടെ തഫ്സീറുൽ ജവാഹിർ, അല്ലാമാ യൂസുഫ് അലിയുടെ പരിഭാഷ(ഇം

ഗ്ലീഷ്) മുതലായ പലതും പരിശോധിച്ചാൽ ഈ വാസ്തവം മനസ്സിലാകും. ഇവരാരും പഴഞ്ചന്മാരായത് കൊണ്ടോ, ചിന്താ ശൂന്യരായത് കൊണ്ടോ, അനുകരണ ശീലരായത് കൊണ്ടോ ആണതെന്ന് ഇവരെപ്പറ്റി അല്പമെങ്കിലും അറിയുന്നവരാരും സംശയിക്കുകയില്ല. വിഷയം കൂടുതൽ സ്പഷ്ടമാകുന്നതിനും, തൽപരകക്ഷികൾ കുത്തിപ്പൊക്കാറുള്ള ചില സംശയങ്ങൾക്ക് മറുപടി മനസ്സിലാക്കുന്നതിനും ഉതകുന്ന ചില വരികൾ മാത്രം അവയിൽ നിന്ന് ഇവിടെ ഉദ്ധരിക്കുന്നു.

അല്ലാമാ മറാഗി പറയുന്നു:' മലക്കുകളിൽ നിന്ന് ചില അദൃശ്യ വാർത്തകളെ കേൾക്കുവാൻ പിശാചുക്കൾ ഉദ്ദേശിക്കുമെന്നും, അവരുടെ മേൽ തീജ്വാലകളും, കത്തുന്ന നക്ഷത്രങ്ങളും നിയോഗിക്കപ്പെടുമെന്നും വിശുദ്ധ ക്വുർആൻ നമുക്ക് പറഞ്ഞു തരുന്നു. അതിന്റെ യാഥാർത്ഥ്യം എന്താണെന്ന് കണ്ടു പിടിക്കുവാൻ നാം കിണയേണ്ടതില്ല. കാരണം, മതിയായ ലക്ഷ്യങ്ങളോട് കൂടി അതിന്റെ ശരിയായ വിവരം ലഭിക്കുമാറുള്ള ഉപാധികളും, മാർഗങ്ങളും നമ്മുടെ പക്കലില്ല. ക്വുർആനിൽ വന്നതും, നബിﷺക്ക് വഹ്‌യ് ലഭിച്ചതുമെല്ലാം വിശ്വസിക്കാതിരിക്കുവാൻ നമുക്ക് നിവൃത്തിയില്ല. അതിനപ്പുറം ഗവേഷണം നടത്തുന്നത് കേവലം ഊഹവും അനുമാനവും മാത്രമേ നേടിത്തരികയുള്ളൂ. ഒരു മുസ്‌ലിമിന് അവന്റെ മതത്തിൽ മനസ്സമാധാനം കൈവരേണ്ടതിന് അതൊന്നും ആവശ്യമില്ല.' (تفسير المراغى ص ١٤ ج ١٤) അല്ലാമാ മാറാഗിയുടെ ഈ പ്രസ്താവനയിലടങ്ങിയ അതേ ആശയം മൗലാനാ ആസാദിന്റെ തർജുമാനിലും കാണാം (ترجمان القرآن ص ٢٩٩ ج ٢)

ശൈഖ് ത്വൻത്വാവീ(*)യുടെ ചില വാക്യങ്ങൾകൂടി ചുരുക്കി ഉദ്ധരിക്കാം. അദ്ദേഹം സൂറഃ സ്വാഫ്ഫാത്തിലെ മേലുദ്ധരിച്ച ആയത്തുകളെ ആധാരമാക്കികൊണ്ട് അതിലദ്ദേഹം കാണുന്ന പല സൂചനകളും വിവരിച്ച ശേഷം പറയുന്നു: 'ഇങ്ങിനെയെല്ലാം പറഞ്ഞുവെങ്കിലും, (ക്വുർആൻ) വാചകങ്ങളുടെ വ്യക്തമായ സാരം, പിശാചുക്കൾ കട്ടുകേൾക്കുമെന്നും, തീജ്വാല കൊണ്ട് അവർ കരിയുമെന്നും, ചിലപ്പോൾ അത് ഏൽക്കാതെ അവർ രക്ഷപ്പെടുകയും,വീണ്ടും കള്ളൻമാരെപ്പോലെ മടങ്ങിവരുമെന്നുമൊക്കെത്തന്നെയാണ്... ജിന്നുകളിലുള്ള പിശാചുക്കൾ മനുഷ്യ പിശാചുക്കളെപ്പോലെത്തന്നെയാണ്. (ദുഷിച്ചവരാണ്). കാര്യമായ വ്യത്യാസമുള്ളത്, അവർ മാനുഷ ശരീരികളല്ല. ഇവർ മാനുഷ ശരീരികളാണ് എന്നുള്ളതത്രെ. മനുഷ്യരുടെ ഉൽകൃഷ്ട വികാരങ്ങൾ 'മലഉൽ അഅ്ലാ' (الملأ الاعلى) യിൽനിന്നുള്ള ശകലങ്ങളാകുന്നു..... ആ ലോകവും നമ്മുടെ ബുദ്ധിയും തമ്മിലുള്ള ബന്ധം , സൂര്യനും നമ്മുടെ കണ്ണും തമ്മിലുള്ള ബന്ധംപോലെയാണ്.....'

***(*) حكيم الاسلام (ഇസ്‌ലാമിലെ തത്വശാസ്ത്ര നിപുണൻ) എന്ന് കീർത്തിയാർജ്ജിച്ച ഒരു പണ്ഡിതനാണ് ഈജിപ്തുകാരനായ ത്വൻത്വാവി(الطنطاوى). അദ്ദേഹത്തിന്റെ 'തഫ്സീറുൽ ജവാഹിറി'നെപ്പറ്റി അധികമാരെയും പറഞ്ഞറിയിക്കേണ്ടതില്ല. ക്വുർആൻ വ്യാഖ്യാന ഗ്രന്ഥമെന്നതിനെക്കാൾ, സർവ്വശാസ്ത്രവിജ്ഞാന ഗ്രന്ഥം എന്നാണിതിനെപ്പറ്റി പറയേണ്ടത്. വിവിധ ആധുനിക തത്വശാസ്ത്ര സിദ്ധാന്തങ്ങൾ ഇത്രയധികം വരച്ചുകാട്ടിയ ഗ്രന്ഥങ്ങൾ തുലോം കുറവാണ്. അതേ സമയത്ത് അദ്ദേഹത്തിന്റെ 'പുരോഗമനാശയങ്ങൾ'ക്കുവേണ്ടി ക്വുർആനെ അദ്ദേഹം വളച്ചുതിരിച്ചു വ്യാഖ്യാനിക്കാറുമില്ല. മിക്ക ആയത്തുകൾക്ക് ശേഷവും അവയോട് നാമമാത്രമെങ്കിലും ബന്ധപ്പെടുത്താവുന്ന പല ശാസ്ത്രീയ വിജ്ഞാനങ്ങളും, തത്വങ്ങളും അദ്ദേഹം വിവരിക്കുമെന്നുമാത്രം.***

'അറിയുക: തീജ്വാല(**شهاب**) യുടെ കാര്യം മുൻ കാലത്ത് ശാസ്ത്രജ്ഞൻമാരുടെ അടുക്കൽ ഒരു തീരാ പ്രശ്നമായിരുന്നു. കാരണം, പിളരാനും കൂടാനും പാടില്ലാത്ത ഒരു ഘന പദാർത്ഥമായിരുന്നു അവരുടെ അഭിപ്രായത്തിൽ ആകാശം. അപ്പോൾ എങ്ങിനെയാണ് തീജ്വാലകൾകൊണ്ട് എറിയലും മറ്റും ഉണ്ടാവുക? ഇന്നാകട്ടെ, നമുക്ക് എന്തൊരു ആശ്വാസമാണ്?! ആധുനിക ശാസ്ത്രീയ തത്വങ്ങളനുസരിച്ച് ആകാശ നക്ഷത്രങ്ങളിൽ നിന്ന് തന്നെയുള്ള ചെറുകക്ഷണങ്ങളാണ് ഈ ജ്വാലകൾ(ഉൽക്കകൾ) എന്നായിരിക്കുന്നു. അപ്പോൾ നമുക്കിന്ന് യാതൊരു സംശയത്തിനും അവകാശമില്ല. ഇത് ഖുർആന്റെ ഒരു അമാനുഷിക ദൃഷ്ടാന്തം തന്നെ! ആ കാലപ്പഴക്കം ചെന്ന ശാസ്ത്രത്തിന് ഖുർആൻ എതിരും, നിലവിലുള്ള ആധുനിക ശാസ്ത്രത്തിന് അത് അനുകൂലവുമാണ്.....' (**ملخصامن تفسير الجواهر من ص ١٠، ١١ ج ١٧**)

എനി, കട്ടുകേൾവിയെ നിഷേധിക്കുന്നവർ , തങ്ങളുടെ വാദത്തോട് യോജിക്കുവാനായി ഖുർആൻ വചനങ്ങളിലെ ചില വാക്കുകൾക്ക് കൽപിക്കുന്ന അർത്ഥങ്ങളെയും തങ്ങൾക്ക് തെളിവായി ചൂണ്ടിക്കാട്ടുന്ന ചില ഖുർആൻ വാക്യങ്ങളെയും മറ്റും സംബന്ധിച്ചാണ് ആലോചിക്കുവാനുള്ളത്. വാസ്തവത്തിൽ ജിന്ന്വർഗത്തിന്റെയും അവരിലുള്ള പിശാച് വിഭാഗത്തിന്റെയും നിഷേധത്തിൽ അധിഷ്ഠിതമാണ് ഈ നിഷേധവും. അതിനെപ്പറ്റി കഴിഞ്ഞ വ്യാഖ്യാനക്കുറിപ്പിൽ നാം വിവരിച്ചതാണ്.

സൂറത്തു- സ്വാഫ്ഫാത്തിലെ ആയത്തിൽ ഇവരുടെ വക ഒരു പുതിയ അർത്ഥം നൽകപ്പെട്ടിട്ടുള്ള വാക്യമാണ്. **لا يسمعون الى الملأ الاعلى**('മലഉൽ അഅ്ലാ'യിലേക്ക് അവർ -പിശാചുക്കൾ-ചെവികൊടുത്തു കേൾക്കുകയില്ല) എന്ന വാക്യം. ഇവരുടെ അടുക്കൽ പിശാചുക്കൾ മനുഷ്യന്മാരായ സ്ഥിതിക്ക് മലക്കുകളാകുന്ന'മലഉൽ അഅ്ലാ'യും മനുഷ്യർ തന്നെയാണെന്ന് പറയുവാൻ ഇവർ നിർബന്ധിതരായിരിക്കുകയാണ്. ആകയാൽ, ആവാക്കിന് ഉന്നത നേതാക്കന്മാർ, ഉൽകൃഷ്ടരായ ആളുകൾ' എന്നൊക്കെയാണ് ഇവർ അർത്ഥമാക്കുന്നത്. **الملأ**എന്നാൽ'സംഘം, പ്രധാനികൾ, പ്രമുഖർ, കാര്യാലോചനയിലോ അഭിപ്രായത്തിലോ യോജിക്കുന്ന ആളുകൾ' എന്നിങ്ങനെയും **الاعلى**എന്നാൽ 'മേലേകിടയിലുള്ള, ഉന്നതമായ' എന്നുമാണ് ഭാഷാർത്ഥം. ഭാഷാർത്ഥം നോക്കുമ്പോൾ ഇവർ കൽപിച്ച അർത്ഥത്തിൽ വലിയൊരു അബദ്ധമുണ്ടെന്ന് പറഞ്ഞുകൂടാ. പക്ഷേ, രണ്ടു പദങ്ങളും ചേർന്ന്**الملأ الاعلى** എന്ന് പറയുമ്പോൾ അതിന്റെ ഉദ്ദേശ്യം എന്താണെന്നാണ് നോക്കേണ്ടത്. നിഘണ്ടുകളിൽ അതിന് കാണുന്ന അർത്ഥങ്ങൾ , ആകാശലോകം, സ്വർഗീയ നഗരം, ആത്മീയ ജീവികളുടെ ലോകം' എന്നിങ്ങനെയാണ്. (*)' ഉൽകൃഷ്ടൻമാർ എന്നോ, 'ഉന്നത നേതാക്കൾ' എന്നോ പോലെയുള്ള അർത്ഥങ്ങൾ കാണപ്പെടുന്നില്ല. ഖുർആൻ വ്യാഖ്യാതാക്കളാകട്ടെ, 'മലക്കുകൾ, മലക്കുകളിൽ പ്രധാനികൾ, ആകാശലോകവും അതിലെ മലക്കുകളും, മലക്കുകളുടെ ഉന്നത സമൂഹം' എന്നിത്യാദി അർത്ഥങ്ങൾ മാത്രമാണിതിന് നൽകുന്നത്. (**) അല്ലാമാ ഫരീദ് വജ്ദീ ഇങ്ങിനെയും കൂടി പറഞ്ഞു കാണുന്നു: 'മലക്കുകളായിരിക്കും അവർ. ഒരു പക്ഷേ, ആ

---

*(*) الملائكة، عالم الارواح المجردة Heaven, Celestial City മുതലായവ*

*(**) الملائكة، اشراف الملئكة، السموات ومن فيها من الملئكة The Exalted Assembly of Angels.*

ഉന്നതലോക (നക്ഷത്ര)ങ്ങളിലെ നിവാസികളാണെന്നും, അല്ലെങ്കിൽ അവിടെയുള്ള മലക്കുകളാണെന്നും വരാം.(*)

الملأ الاعلىയുടെ അർത്ഥം നിർണയിക്കുവാൻ ക്വുർആനിൽ നിന്നും, ഹദീഥിൽ നിന്നും നമുക്ക് വല്ലതും ലഭിക്കുവാനുണ്ടോ എന്ന് കൂടി നോക്കാം . സൂറഃ സ്വാദ് 60-63 ആയത്തുകളിൽ നരകവാസികൾ തമ്മിൽ ഉണ്ടാകുന്ന ചില വിവാദങ്ങളെപ്പറ്റി പ്രസ്താവിക്കുന്നുണ്ട്. അതിന് ശേഷം അതിനെ ചൂണ്ടിക്കാട്ടിക്കൊണ്ട് 64-ാം ആയത്തിൽ 'അത് യഥാർത്ഥം തന്നെയാണ്, നരകക്കാർ പരസ്പരം നടത്തുന്ന വിവാദമാണ്' (إِنَّ ذَٰلِكَ لَحَقٌّ تَخَاصُمُ أَهْلِ النَّارِ) എന്ന് പറഞ്ഞു ആവിഷയം അവസാനിപ്പിക്കുന്നു. പിന്നീട് നബിﷺ ജനങ്ങളോട് പറയണം ( قل) എന്ന് കൽപിച്ചുകൊണ്ട് 65 മുതൽ 70 കൂടിയ വചനങ്ങളിൽ പല കാര്യങ്ങളും അല്ലാഹു പ്രസ്താവിക്കുന്നു. അതിനിടയിലുള്ള 69-ാം വചനം ഇപ്രകാരമാണ്; مَا كَانَ لِي مِنْ عِلْمٍ بِالْمَلَإِ الْأَعْلَىٰ إِذْ يَخْتَصِمُونَ(മലഉൽ അഅ്ലായെക്കുറിച്ച് അവർ തർക്കം നടത്തിക്കൊണ്ടിരുന്ന അവസരത്തിൽ എനിക്ക് ഒരു അറിവും ഉണ്ടായിരുന്നില്ല.) 70 ൽ إِن يُوحَىٰ إِلَيَّ إِلَّا أَنَّمَا أَنَا نَذِيرٌ مُّبِينٌ(ഒരു സ്പഷ്ടമായ താക്കീതുകാരനാണെന്നതിനാലല്ലാതെ എനിക്ക് ' വഹ്യ്' നൽകപ്പെടുന്നില്ല) എന്നും പറയുന്നു. അടുത്തത് 71-ാം വചനം ഇപ്രകാരമാണ് إِذْ قَالَ رَبُّكَ لِلْمَلَائِكَةِ إِنِّي خَالِقٌ بَشَرًا مِّن طِينٍ(അതായത്, ഞാൻ കളിമണ്ണിൽ നിന്ന് മനുഷ്യനെ സൃഷ്ടിക്കുവാൻ പോകുന്നുവെന്ന് നിന്റെ റബ്ബ് മലക്കുകളോട് പറഞ്ഞ സന്ദർഭം.) തുടർന്നുകൊണ്ട് ആദം (അ)നെ സൃഷ്ടിക്കുവാൻ ഉദ്ദേശിക്കുന്ന വിവരം അല്ലാഹു മലക്കുകളെ അറിയിച്ചപ്പോൾ അവർ പറഞ്ഞിരുന്നു(സൂറഃ അൽബക്വറഃ 30 ൽ പ്രസ്താവിക്കപ്പെട്ട) മറുപടിയാണെന്നും വ്യക്തമാണ്.

എന്നാൽ, ഈ വാസ്തവം സമ്മതിച്ചാൽ, കട്ടുകേൾവിയുടെ നിഷേധവും, ജിന്ന് വർഗത്തിന്റെ നിഷേധവും പിൻവലിക്കേണ്ടിവരുമല്ലോ. അതിന് ഇവർ ഉപയോഗിച്ച സൂത്രം കാണുമ്പോൾ നാം അമ്പരന്നു പോകും! കുറേ മുമ്പ് (64-ാം വചനത്തിൽ ) പറഞ്ഞവസാനിപ്പിക്കുകയും , പിന്നീട് വേറെ കുറേ കാര്യങ്ങൾ പുതുതായി പറയുകയും ചെയ്തിട്ടുള്ള നരകക്കാരുടെ ആ വിവാദമാണ്പോൽ 69-ാം ആയത്തിൽ ചൂണ്ടിക്കാട്ടുന്ന തർക്കവും! ആ നരകവാസികളിൽ മേലേക്കിടയിലുള്ള നേതാക്കൻമാരാണ്പോൽ 'മലഉൽ അഅ്ലാ.' (سبحان الله) സ്വന്തം ആശയങ്ങളുടെ സംരക്ഷണത്തിന് വേണ്ടി ക്വുർആൻ വാക്യങ്ങൾക്ക് ഇമ്മാതിരി വ്യാഖ്യാനം നൽകുവാൻ അതിന്റെ അനുയായികൾക്ക് ധൈര്യം തോന്നുന്നത് അത്യാശ്ചര്യം തന്നെ! അല്ലാഹു നമുക്കും അവർക്കും പൊറുത്തുതരട്ടെ, ആമീൻ. (കൂടുതൽ വിവരം തൽസ്ഥാനത്ത് വെച്ച് കാണാം. **ان شاء الله**) സൂറത്തുൽ ജിന്നിൽ, ഞങ്ങൾ ആകാശം സ്പർശിച്ചുനോക്കുമ്പോൾ അത് പാറാവുകാരാൽ നിറക്കപ്പെട്ടിരിക്കുന്നു(وانا لمسنا السماء الخ) എന്ന് പറഞ്ഞുവല്ലോ. മലഉൽ അഅ്ലാ സ്ഥിതി ചെയ്യുന്നത് ആകാശത്താണെന്നും, അത് മലക്കുകളാവാനേ സാധ്യതയുള്ളൂവെന്നും അതിൽ നിന്നും വ്യക്തമായി മനസ്സിലാക്കാം.

'മലഉൽ അഅ്ലാ' കൊണ്ടുദ്ദേശ്യം മനുഷ്യനേതാക്കളല്ല, മലക്കുകൾ തന്നെയാണെന്ന്

---

(*)هم الملئكة وربما كانوا هم سكان تلك العوالم العالية او الملئكة الذين لديهم

ഹദീഥിൽ നിന്നും മനസ്സിലാക്കുവാൻ കഴിയും. ഇബ്നു അബ്ബാസ്(റ),മുആദ്(റ), അബ്ദുർ റഹ്മാനുബ്നു ആഇശഃ (റ)(*) എന്നീ സ്വഹാബികളിൽ നിന്നായി ഇമാം അഹ്മദും, തിർമിദിയും(റ) മറ്റും ഉദ്ധരിച്ചിട്ടുള്ള ഒരു ഹദീഥിന്റെ ചുരുക്കം ഇതാണ്: നബിﷺ പറഞ്ഞു: 'ഞാൻ എന്റെ റബ്ബിനെ സ്വപ്നത്തിൽ കണ്ടു. മലഉൽ അഅ്‌ലാ എന്തു കാര്യത്തിലാണ് തർക്കിക്കുന്നത് (**فيم يختصم الملأ الاعلى**)എന്നറിയാമോ എന്ന് റബ്ബ് എന്നോട് ചോദിച്ചു. നിനക്കാണല്ലോ നല്ലപോലെ അറിയുക(**انت اعلم**) എന്ന് ഞാൻ മറുപടി പറഞ്ഞു. എനിക്ക് കാര്യം മനസ്സിലായി . ഞാൻ പറഞ്ഞു: അതെ, പാപങ്ങൾ പൊറുപ്പിക്കുന്ന (പുണ്യമായ) കാര്യങ്ങളെക്കുറിച്ചാണ്'. (തുടർന്നു കൊണ്ട് പല പുണ്യ കർമങ്ങളെയും അതിൽ പ്രസ്താവിച്ചിട്ടുണ്ട്.) ചുരുക്കത്തിൽ –ഇവർ പറഞ്ഞത്പോലെ –'മലഉൽ അഅ്‌ലാ' എന്നത് മലക്കുകളാണെന്ന് ഒരിക്കൽ ആരോ അങ്ങ് പറയുകയും, ബാക്കിയുള്ളവർ അതേപടി ഏറ്റുപാടുകയും ചെയ്ത'തല്ലെന്നും, ക്വുർആനിൽ നിന്നും ഹദീഥിൽ നിന്നും മനസ്സിലാക്കിയതാണെന്നും വ്യക്തമായല്ലോ.

എനി , ഇവർ തെളിവിന് കൊണ്ടു വന്ന ചില ക്വുർആൻ വചനങ്ങൾ പരിശോധി ക്കാം. 1–ാമത്തെത് 67: 5 ലാണല്ലോ. ആ ആയത്ത് ഇതാണ്: وَلَقَدْ زَيَّنَّا السَّمَاءَ الدُّنْيَا بِمَصَابِيحَ وَجَعَلْنَاهَا رُجُومًا لِلشَّيَاطِينِ وَأَعْتَدْنَا لَهُمْ عَذَابَ السَّعِيرِ 'ഏറ്റവും അടുത്ത ആകാശത്തെ നാം ചില വിളക്കുകൾ കൊണ്ട് അലങ്കരിച്ചിരിക്കുന്നു. അവയെ പിശാചുക്കളെ എറിയുന്നതും ആക്കിയിരിക്കുന്നു. അവർക്ക് നാം കത്തിജ്ജ്വലിക്കുന്ന അഗ്നിയുടെ ശിക്ഷ ഒരുക്കി വെക്കുകയും ചെയ്തിരിക്കുന്നു'. ഇതാണ് ഈ ആയത്തിന്റെ ശരിയായ അർത്ഥം . ക്വുർആൻ വ്യാഖ്യാതാക്കളെല്ലാം സ്വീകരിച്ചിട്ടുള്ള അർത്ഥവും ഇത് തന്നെ. മാത്രമല്ല, നക്ഷത്രങ്ങളാകുന്ന അലങ്കാരം കൊണ്ട് ആകാശത്തെ അലങ്കരിച്ചിട്ടുണ്ടെന്ന് പ്രസ്താവിക്കുന്ന മിക്ക ആയത്തുകളും പരിശോധിച്ചാൽ ഈ അർത്ഥമാണ് ഇവിടെയും യോജിച്ചതെന്ന് കാണാം:–

മുകളിൽ ഉദ്ധരിച്ച മൂന്ന് സൂറത്തുകളിലെ ആയത്തുകളും നോക്കുക. ഒന്നാമത്തെതിൽ 'എല്ലാ ആട്ടപ്പെട്ട പിശാചിൽ നിന്നും അവയെ നാം കാക്കുകയും ചെയ്തിട്ടുണ്ട്' (وَحَفِظْنَاهَا مِن كُلِّ شَيْطَانٍ رَّجِيمٍ)എന്നും, രണ്ടാമത്തെതിൽ, 'എല്ലാ മുരട്ട് ശീലക്കാരനായ പിശാചിൽ നിന്ന് കാവലും ആക്കിയിരിക്കുന്നു'(وَحِفْظًا مِّن كُلِّ شَيْطَانٍ مَّارِدٍ) എന്നും തുരത്തി വിടുവാനായി എല്ലാ ഭാഗത്ത് നിന്നും അവർ എറിയപ്പെടും (وَيُقْذَفُونَ مِن كُلِّ جَانِبٍ دُحُورًا) എന്നും പറയുന്നു. 'ശക്തിമത്തായ പാറാവുകാരാൽ ആകാശം നിറക്കപ്പെട്ടിരിക്കുന്നു' (مُلِئَتْ حَرَسًا شَدِيدًا) എന്ന് മൂന്നാമത്തെതിലും. കാണാം. സൂറഃ ഹാമീം സജദഃ 12 ൽ, 'ഏറ്റവും അടുത്ത ആകാശത്തെ നാം ചില വിളക്കുകൾകൊണ്ട് അലങ്കരിച്ചിരിക്കുന്നു; കാവലും ആക്കിയിരിക്കുന്നു'. (وَحِفْظًا وَزَيَّنَّا السَّمَاءَ الدُّنْيَا بِمَصَابِيحَ) എന്നും പറയുന്നു. ചുരുക്കിപ്പറഞ്ഞാൽ, നക്ഷത്രങ്ങളെ അല്ലാഹു ആകാശത്തിന് ഒരു അലങ്കാരവും , അതിന് ഒരു കാവലുമാക്കി വെച്ചിരിക്കയാണെന്ന തത്വം ക്വുർആൻ ആവർത്തിച്ചു പറയാറുള്ളതാണ്. പിശാചുക്കളെ അവമൂലം എറിഞ്ഞാട്ടുന്നുവെന്ന നിലക്കാണ് അവ ആകാശത്തിന് കാവലായിത്തീരുന്നതെന്നും അവയിൽ നിന്ന് വ്യക്തമായി മനസ്സിലാക്കാം.

---

(*) عبد الرحمن ابن عائش ـ رضـ

ഇതെല്ലാം കണക്കിലെടുത്തു കൊണ്ട് സൂറഃ മുൽകിലെ ആയത്തിൽ وَجَعَلْنَاهَا رُجُومًا لِّلشَّيَاطِينِ എന്ന വാക്കിന് 'അവയെ നാം പിശാചുക്കളെ എറിയുന്നതാക്കി' എന്നാണോ അർത്ഥം കൊടുക്കേണ്ടത്. അതല്ല, 'പിശാചുക്കളുടെ ഊഹങ്ങൾക്ക് പാത്രമാക്കി' എന്നാണോ അർത്ഥം കൊടുക്കേണ്ടത്? നിഷ്പക്ഷ ബുദ്ധിയോടെ ഒന്ന് ആലോചിച്ചു നോക്കുക! (رَجْم) (റജ്മ്) എന്നതിന്റെ ബഹുവചനമാണ് (رُجُوم) (റുജൂമ്) എന്നത്. എറിയപ്പെടുന്ന വസ്തു(مَا يُرجم بِه) എന്നും, 'ഊഹം' (ظن)എന്നും ഭാഷയിൽ അതിനർത്ഥമുണ്ട് . പക്ഷേ, മേൽ ചൂണ്ടിക്കാട്ടിയത്പോലുള്ള വസ്തുതകൾ മുമ്പിലുള്ളത് കൊണ്ട് മാത്രമാണ് 'എറിയപ്പെടുന്നത്' എന്ന് എല്ലാവരും അതിന്നർത്ഥം സ്വീകരിച്ചത്. ഒന്നിലധികം അർത്ഥം വരാവുന്നതോ,വേണ്ടത്ര വ്യക്തമല്ലെന്ന് തോന്നുന്നതോ ആയ ആയത്തുകൾക്ക് അവയെക്കാൾ വ്യക്തവും വിശദവുമായ മറ്റു ആയത്തുകളോട് യോജിക്കുന്ന അർത്ഥ വ്യാഖ്യാനമാണ് നൽകേണ്ടതെന്നുള്ളത് തർക്കമറ്റ ഒരു നിയമമത്രെ. എന്നിരിക്കെ, ഏതെങ്കിലും അറിയപ്പെടാത്ത ചിലർ ആവാക്കിന് 'ഊഹങ്ങൾ' എന്ന് അർത്ഥം കൊടുത്തിട്ടുണ്ടെങ്കിൽ തന്നെ, അത് സ്വീകാര്യമല്ല. അത്കൊണ്ടാണ് ഇങ്ങിനെയും ഒരു അഭിപ്രായമുണ്ടെന്ന് തന്റെ തഫ്സീറിൽ രേഖപ്പെടുത്തിയ ഇമാം ബൈളാവി(റ)-ദുർബ്ബലമോ തള്ളപ്പെട്ടതോ ആയ അഭിപ്രായങ്ങൾ ഉദ്ധരിക്കുമ്പോൾ അദ്ദേഹവും മറ്റുള്ളവരും ചെയ്യാറുള്ളതുപോലെ - അത് ഉദ്ധരിച്ചപ്പോൾ,ആരോ പറഞ്ഞിട്ടുണ്ട്"(قيل) എന്ന് പറഞ്ഞു അതിന്റെ കൊള്ളരുതായ്മ ചൂണ്ടിക്കാട്ടിയതും. ഇമാം ബൈളാവീ(റ) ആ അഭിപ്രായം സ്വീകരിച്ച ആളല്ല. ആണെന്ന് സങ്കൽപിച്ചാൽ തന്നെ, അദ്ദേഹം ജിന്ന് വർഗത്തെയോ, പിശാചുക്കളുടെ കട്ടുകേൾവിയെയോ നിഷേധിക്കുന്ന ആളുമല്ല- സ്ഥാപിക്കുന്ന ആളാണ് - എന്ന്കൂടി ഓർക്കേണ്ടതുണ്ട്.

'കട്ടുകേൾക്കൽ വാദത്തെ അടിയോടെ തുടച്ചു നീക്കുന്നതാണെന്നുള്ള നിഗമനത്തോടെ ഇവർ എടുത്തു കാട്ടുന്ന 2-ാമത്തെ തെളിവാണ് 52:38 ഖുർആൻ വചനം. 'ആകാശത്തെ വാർത്തകൾ ഞങ്ങൾക്ക് അറിയുവാൻ കഴിയുമെന്ന് പറഞ്ഞു ജനങ്ങളെ കബളിപ്പിക്കുന്ന അറേബ്യയിലെ കപടവിശ്വാസികളുടെ ജാലവിദ്യ തുറന്നു കാട്ടിയതാണ് ആ വചനം. അവർക്ക് ദിവ്യലോകത്തെ വാർത്തകൾ കേൾക്കുവാൻ അങ്ങോട്ട് കയറി ചെല്ലേണ്ടതിന് വല്ല കോണിയും ഉണ്ടോ എന്നാണ് അതിൽ പറയുന്നത്'. എന്നൊക്കെയാണ് ഇവരുടെ വാദം . വാസ്തവത്തിൽ , പിശാചുക്കളുടെ കട്ടുകേൾവിയും ഈ വചനവുമായി ബന്ധമില്ല. ഇതിൽ, കപടവിശ്വാസികളെക്കുറിച്ചല്ല പറയുന്നതും. സൂറഃ ത്വൂറിലെ 28 മുതൽ 45 വരെയുള്ള ഓരോ ആയത്തും പരിശോധിച്ചാൽ, പരസ്യമായിത്തന്നെ അവിശ്വാസികളായിരുന്നവരെ സംബന്ധിച്ചാണ് ആ വചനങ്ങൾ എന്ന് മനസ്സിലാകും. 'ഖുർആൻ കെട്ടിച്ചമച്ചതാണെന്ന് അവർ പറയുന്നുവോ? ' 'ഒരു കർത്താവും ഇല്ലാതെ അവർ താനേ സൃഷ്ടിക്കപ്പെട്ടിരിക്കുകയാണോ'? 'ആകാശഭൂമികളെ സൃഷിടിച്ചത് അവരാണോ?' 'റബ്ബിന്റെ ഖജനാക്കൾ അവരുടെ അടുക്കലാണോ?' എന്നിങ്ങനെ വിവിധതരത്തിലുള്ള പത്ത് പതിനാല് ചോദ്യങ്ങൾ അവരെക്കുറിച്ച് അതിൽ അല്ലാഹു ചോദിച്ചിരിക്കുന്നു. അക്കൂട്ടത്തിൽ ഒന്നാണ് ഈ 38-ാം ആയത്തും. 'അതല്ല, ചെവി കൊടുത്ത് കേൾക്കുമാറുള്ള വല്ല കോണിയും അവർക്കുണ്ടോ? എങ്കിൽ , അവരിൽ നിന്ന് ചെവി കൊടുത്ത് കേട്ടവൻ വ്യക്തമായ വല്ല അധികൃതരേഖയും കൊണ്ട് വരട്ടെ!'(أَمْ لَهُمْ سُلَّمٌ يَسْتَمِعُونَ فِيهِ فَلْيَأْتِ مُسْتَمِعُهُم بِسُلْطَانٍ مُّبِينٍ) എന്നാണതിൽ പറഞ്ഞിരിക്കുന്നത്.

ഈ ആയത്തിലെ ആശയം എന്താണെന്ന് മനസ്സിലാക്കത്തക്ക വേറെയും ആയത്തുകൾ ക്വുർആനിൽ കാണാം: قُلْ فَأْتُوا بِكِتَابٍ مِّنْ عِندِ اللَّهِ(പറയുക: എന്നാൽ അല്ലാഹുവിങ്കൽ നിന്നും ഒരു ഗ്രന്ഥം നിങ്ങൾ കൊണ്ടുവരുവീൻ) أَمْ أَنزَلْنَا عَلَيْهِمْ سُلْطَانًا فَهُوَ يَتَكَلَّمُ بِمَا كَانُوا بِهِ يُشْرِكُونَ (അതല്ലെങ്കിൽ അവർക്ക് നാം വല്ല അധികൃതരേഖയും അവതരിപ്പിച്ചിട്ട് അവർ പങ്കു ചേർത്ത് വരുന്നതിനെക്കുറിച്ച് അത് സംസാരിക്കുന്നുണ്ടോ?) أَمْ لَكُمْ سُلْطَانٌ مُّبِينٌ فَأْتُوا بِكِتَابِكُمْ إِن كُنتُمْ صَادِقِينَ (അതല്ല, നിങ്ങൾക്ക് സ്പഷ്ടമായ വല്ലഅധികൃത രേഖയുമുണ്ടോ? എങ്കിൽ, നിങ്ങൾ സത്യവാൻമാരാണെങ്കിൽ നിങ്ങളുടെ ഗ്രന്ഥം കൊണ്ടുവരുവീൻ) എന്നിങ്ങിനെയുള്ള പല ആയത്തുകളിലും അടങ്ങിയ ആശയം തന്നെയാണ് ഈ ആയത്തിലും ഉള്ളത്. അതായത്: അവിശ്വാസികൾക്ക് തങ്ങളുടെ നിലപാട് ന്യായീകരിക്കുവാൻ ഉപരിലോകത്ത് നിന്ന് എന്തെങ്കിലും അറിവ് ലഭിച്ചിട്ടുണ്ടോ? അങ്ങനെ അവർ വാദിക്കുന്നുണ്ടെങ്കിൽ, അവർക്ക് അതിന് മാർഗം ഒന്നുമില്ലല്ലോ. മനുഷ്യർക്ക് ഉപരിലോകത്തേക്ക് കയറുവാൻ കോണിയല്ലാതെ– റോക്കറ്റോ ഗോളാന്തര വാഹനങ്ങളോ ഒന്നും വിഭാവനം ചെയ്വാനില്ല. ജിന്നുവർഗത്തിനാവട്ടെ, കോണിയുടെ ആവശ്യമില്ലതാനും. അപ്പോൾ, ഈ ചോദ്യം പിശാചുക്കളുടെ കട്ടുകേൾവിയെ സംബന്ധിച്ചല്ലെന്ന് വ്യക്തമാണ്. പക്ഷേ, ജിന്നും മനുഷ്യനും ഒന്നാണെന്ന് ഉറപ്പിച്ചുവെച്ചവർക്ക് ഈ വ്യത്യാസം ഗ്രഹിക്കുവാൻ സാധിക്കുകയില്ല.

3–ാമതായി ഇവർ തങ്ങൾക്ക് തെളിവായി കൊണ്ടുവന്ന സൂറഃ ശുഅറാഉ് 210–212 നെപ്പറ്റി ആലോചിക്കാം. ആയത്തുകൾ ഇവയാണ്: وَمَا تَنَزَّلَتْ بِهِ الشَّيَاطِينُ وَمَا يَنبَغِي لَهُمْ وَمَا يَسْتَطِيعُونَ إِنَّهُمْ عَنِ السَّمْعِ لَمَعْزُولُونَ(ഇതും കൊണ്ട് –ക്വുർആൻ കൊണ്ട്– പിശാചുക്കൾ ഇറങ്ങിയിട്ടില്ല, അതവർക്ക് യോജിക്കുന്നതുമല്ല. അവർക്ക് സാധ്യമാകുന്നതുമല്ല. നിശ്ചയമായും അവർ കേൾക്കുന്നതിൽ നിന്നും നീക്കം ചെയ്യപ്പെട്ടവരാകുന്നു.) ഈ വചനം പിശാചുക്കളുടെ കട്ടുകേൾവിയെ നിഷേധിക്കുകയല്ല– സ്ഥാപിക്കുയാണ് ചെയ്യുന്നത്. **معزولون** എന്ന വാക്കിന് 'അകറ്റപ്പെട്ടവർ, നീക്കപ്പെട്ടവർ,ഒഴിച്ചുനിറുത്തപ്പെട്ടവർ' എന്നൊക്കെ വിവർത്തനം നൽകാം. എന്നാൽ, ഏതെങ്കിലും ഒരു കാര്യവുമായി ബന്ധപ്പെട്ടതിന് ശേഷം അതിൽ നിന്നും അകറ്റി നിർത്തുമ്പോൾ മാത്രമേ ഈ വാക്ക് ഉപയോഗിക്കുകയുള്ളൂ. ഉദാഹരണമായി, **عزله عن عمله**(അവന്റെ ജോലിയിൽ നിന്ന് അവനെ നീക്കം ചെയ്തു)എന്ന് പറഞ്ഞാൽ അവൻ ആദ്യം ജോലി ചെയ്തിരുന്നുവെന്നും , പിന്നീട് ഒഴിവാക്കി എന്നുമാണ് താൽപര്യം . അല്ലാതെ, അവൻ ആ ജോലിയുമായി തീരെ ബന്ധപ്പെട്ടിട്ടില്ല എന്നല്ല. പിശാചുക്കൾ മുൻകാലത്ത് കട്ടുകേട്ടിരുന്നുവെന്നും , പിന്നീട് നബി യുടെ കാലം മുതൽ – അത് തടയപ്പെട്ടുവെന്നും തന്നെയാണ് ക്വുർആനും ഹദീഥും നമുക്ക് പഠിപ്പിക്കുന്നതും. അതുകൊണ്ട് തന്നെയാണ് ഇമാം റാഗിബ്(റ) തന്റെ നിഘണ്ടുവിൽ ഇങ്ങനെ പറഞ്ഞതും: **وقوله انهم عن السمع لمعزولون اى ممنوعون بعد ان كانوا يمكنون** ('അവർ കേൾക്കുന്നതിൽ നിന്നും നീക്കം ചെയ്യപ്പെട്ടവരാണ്' എന്ന് അല്ലാഹു പറഞ്ഞതിന്റെ അർത്ഥം, അവർക്ക് അതിന് സാധ്യതയുണ്ടായിരുന്നതിന് ശേഷം –പിന്നീട്–മുടക്കം ചെയ്യപ്പെട്ടിരിക്കുകയാണ് എന്നത്രെ.)

മാത്രമല്ല, ഇതേ സൂറത്തിലെ 221–223 വചനങ്ങളിൽ പിശാചുക്കളുടെ കട്ടുകേൾവിയെപ്പറ്റി പറഞ്ഞിട്ടുള്ളത് നോക്കുക: هَلْ أُنَبِّئُكُمْ عَلَىٰ مَن تَنَزَّلُ الشَّيَاطِينُ تَنَزَّلُ عَلَىٰ كُلِّ

أَفَّاكٍ أَثِيمٍ يُلْقُونَ السَّمْعَ وَأَكْثَرُهُمْ كَاذِبُونَ (ആരുടെ മേലാണ് പിശാചുക്കൾ ഇറങ്ങുന്നതെന്ന് ഞാൻ നിങ്ങൾക്ക് വർത്തമാനം അറിയിക്കട്ടെയോ? കറ്റുകെട്ടുന്നവരും ദുഷ്ടരുമായ എല്ലാ വരുടെ മേലുമത്രെ അവ ഇറങ്ങുന്നത്. അവർ ചെവി കൊടുക്കുന്നു. അവരിൽ അധിക മാളും വ്യാജം പറയുന്നവരാണ്) പിശാചുക്കൾ കട്ടുകേൾക്കാറുണ്ടായിരുന്നുവെന്നും, അവരുടെ മിത്രങ്ങളായ പ്രശ്നക്കാർ, ഗണിതക്കാർ മുതലായ വ്യാജവാദികൾക്ക് അവർ ദുർമന്ത്രം നടത്തിയിരുന്നുവെന്നും, അവർ അതിൽ കളവ് കൂട്ടി ചേർക്കാറുണ്ടെന്നും ഈ വചനങ്ങളിലും അല്ലാഹു ചൂണ്ടിക്കാട്ടിയിരിക്കുകയാണ്. അഥവാ കട്ടുകേൾവിയെ സ്ഥാപിക്കുന്ന വചനങ്ങളാണ് ഇവയും.

സൂറഃ ഹിജ്റിലെ ആയത്തുകൾക്കും , സ്വാഫ്ഫാത്തിലെ ആയത്തുകൾക്കും സ്വന്തം വക പുതിയ വ്യാഖ്യാനങ്ങൾകൊടുക്കുകയും, മറ്റു ചില ആയത്തുകളെ അതിന് തെളി വാക്കി ചിത്രീകരിക്കുകയും ചെയ്തുവെങ്കിലും സൂറഃ ജിന്നിലെ ആയത്തുകൾ പിന്നെയും തങ്ങൾക്കെതിരിൽ തെളിഞ്ഞു കിടക്കുന്നതായി ഇവർകണ്ടു. ഈ വിഷയം പ്രതിപാദിക്കുന്ന മറ്റെല്ലാ ആയത്തുകളെയും അപേക്ഷിച്ച് കൂടുതൽ സ്പഷ്ടമായും, വിശദമായുമാണ് അതിൽ അത് വിവരിക്കപ്പെട്ടിരുന്നതും. ആകയാൽ അത് മറ്റു പ്രകാ രത്തിൽ വ്യാഖ്യാനിക്കുവാൻ കൂടുതൽ പ്രയാസമായി തോന്നി. അതിന് ഇവർ കണ്ടുപി ടിച്ച ഒരു പരിഹാരം, 'അത് ജിന്നുകൾ പ്രസ്താവിച്ചതാണ്, ഖുർആന്റെ പ്രസ്താവന യല്ല' എന്നത്രെ?

സൂറത്തുൽ ജിന്നിന്റെ തുടക്കം ഇങ്ങിനെയാണ്: قُلْ أُوحِيَ إِلَيَّ أَنَّهُ اسْتَمَعَ نَفَرٌ مِّنَ الْجِنِّ فَقَالُوا إِنَّا سَمِعْنَا قُرْآنًا عَجَبًا يَهْدِي إِلَى الرُّشْدِ فَآمَنَّا بِهِ وَلَن نُّشْرِكَ بِرَبِّنَا أَحَدًا (പറയുക: ജിന്നുകളിൽ നിന്നുള്ള ഒരുകൂട്ടർ എന്റെ അടുക്കൽ വന്ന് ശ്രദ്ധിച്ചുകേട്ടുവെന്ന് എനിക്ക് വഹ്യ് നൽകപ്പെട്ടിരിക്കുന്നു. എന്നിട്ട് അവർ പറഞ്ഞു: നേർ മാർഗത്തിലേക്ക് നയി ക്കുന്ന ആശ്ചര്യകരമായ ഒരു ഖുർആൻ ഞങ്ങൾ കേട്ടു. അങ്ങനെ, ഞങ്ങൾ അതിൽ വിശ്വസിച്ചിരിക്കുന്നു.ഞങ്ങൾ ഞങ്ങളുടെ രക്ഷിതാവിനോട് ഒരാളെയും പങ്കുചേർക്കുക യില്ലതന്നെ.) തുടർന്നുള്ള 15 വരെ ആയത്തുകളിലായി അവരുടെ പ്രസ്താവനയുടെ ബാക്കി ഭാഗം അല്ലാഹു ഉദ്ധരിക്കുന്നു. അല്ലാഹുവിന്റെ മഹത്വം , ജിന്നുകളുടെ സ്ഥിതി ഗതികൾ എന്നിങ്ങനെ പലതിനെപ്പറ്റിയും അതിലവർ പ്രതിപാദിച്ചിരിക്കുന്നു. അതെല്ലാം ജിന്നുകളുടെ പ്രസ്താവനയാണെന്ന് പറഞ്ഞു അങ്ങ് തള്ളിയാലത്തെ സ്ഥിതിയെന്താണ്? ആലോചിച്ചു നോക്കുക. അതല്ല, അവയിൽ കൊള്ളേണ്ടതും , തള്ളേണ്ടതും ഉണ്ട് എന്നാ ണിവർ പറയുന്നതെങ്കിൽ, അവ ഏതേതാണ്? അതിനുള്ള മാനദണ്ഡവും,തെളിവും എന്താണ്? എന്നൊക്കെ ഇവർ തന്നെ പറഞ്ഞുതരേണ്ടിയിരിക്കുന്നു.

ഖുർആനിൽ പലരുടെ പ്രസ്താവനകളും ഉദ്ധരിക്കപ്പെട്ടുകാണാം. അവയിൽ ആക്ഷേ പത്തിന്റെ നിലക്ക് പറയപ്പെട്ടതും, അല്ലാത്തതുമുണ്ടായിരിക്കും. ഏതാണ് സ്വീകാര്യമാ യിട്ടുള്ളത്, ഏതാണ് അസ്വീകാര്യമായിട്ടുള്ളത് എന്ന് മനസ്സിലാക്കുവാൻതക്ക അടയാ ളങ്ങളും, ചുറ്റുപാടുകളും ഖുർആനിൽ തന്നെ കണ്ടെത്തുകയും ചെയ്യും . ഇവിടെ കട്ടുകേൾവിയെ സംബന്ധിക്കുന്ന വാചകങ്ങൾ മാത്രം സ്വീകാര്യങ്ങളല്ലെന്ന് പറയുന്നതിന് – ഇവരുടെ ഈ നിഷേധം അല്ലാതെ – യാതൊരു കാരണവും ഇല്ല. ഈ ഒരു സ്ഥലത്ത് മാത്രമേ ഈ വിഷയം ഖുർആനിൽ പറഞ്ഞിട്ടുള്ളുവെന്നിരുന്നാൽപോലും, അത് ജിന്നു കളുടെ പ്രസ്താവനയാണെന്ന് വെച്ച് തള്ളിക്കളയാൻ പടില്ലാത്തതാണ്. എന്നിരിക്കെ, ഒന്നിലധികം സ്ഥലങ്ങളിൽ ഖുർആന്റെ, സ്വന്തം പ്രസ്താവനകളായിത്തന്നെ വിവരി

ച്ചിട്ടുള്ള ഈ സംഗതി ജിന്നുകളുടെ പ്രസ്താവനയാണന്ന് പറഞ്ഞു പുറം തള്ളുവാൻ ധൈര്യപ്പെടുന്നവരെപ്പറ്റി എന്ത് പറയുവാനാണ്.

മറ്റെല്ലാം ഇരിക്കട്ടെ, റസൂൽ തിരുമേനിﷺയിൽ നിന്നും ക്വുർആൻ കേട്ട ശേഷം കേട്ടവർ തങ്ങളുടെ സമുദായത്തിന്റെ അടുക്കൽ ചെന്നു അവരെ താക്കീത് ചെയ്യുകയും, ഉപദേശിക്കുകയും ചെയ്യുന്ന കൂട്ടത്തിലാണ് ഇതെല്ലാം ജിന്നുകൾ പ്രസ്താവിച്ചിട്ടുള്ളത് എന്ന് സൂറഃ അഹ്ക്വാഫിൽ നിന്ന് നല്ലപോലെ വ്യക്തമായി മനസ്സിലാക്കുവാൻ കഴിയും. നബിﷺയിൽ നിന്നും ക്വുർആൻ ശ്രദ്ധിച്ചുകേട്ട ആ ജിന്ന്സംഘം, അതവസാനിച്ചപ്പോൾ തങ്ങളുടെ ജനതയുടെ അടുക്കലേക്ക് മുന്നറിയിപ്പ് നൽകിക്കൊണ്ട് തിരിച്ചുപോയെന്നും, അവർക്ക് പല ഉപദേശങ്ങൾ നൽകിയെന്നും അതിൽ അല്ലാഹു പറയുന്നു. (**فلما قضى ولوا الى قومهم منذرين فقالوا يا قومنا الخ**) അവർ ക്വുർആൻ കേട്ടപ്പോൾ അതിൽ വിശ്വസിക്കുകയുണ്ടായെന്ന് സൂറത്തുൽ ജിന്നിലും നാം കണ്ടു. അപ്പോൾ, തങ്ങളുടെ ജനങ്ങളോട് ആ സത്യവിശ്വാസികളായ ജിന്നുകൾ ചെയ്തിട്ടുള്ള ഈ പ്രസ്താവനയിൽ കുറെ വാക്കുകൾ തള്ളപ്പെടേണ്ടുന്ന കള്ളങ്ങളും , ബാക്കി മാത്രം സ്വീകരിക്കപ്പെടേണ്ടുന്ന സത്യോപദേശങ്ങളുമാണെന്നും, അതിൽ നല്ലതും ചീത്തയും വേർതിരിച്ചു കാണിക്കാതെ അല്ലാഹു നമുക്കത് ഉദ്ധരിച്ചു തന്നുവെന്നും കരുതുവാൻ വക്രബുദ്ധിയില്ലാത്ത ഒരാൾക്കും ധൈര്യം തോന്നുകയില്ല. 'നാം മുമ്പൊക്കെ ആകാശത്ത്പോയി പതിയിരുന്നു വാർത്തകൾ കേട്ടിരുന്നു. ഇപ്പോഴത് മുടക്കപ്പെട്ടിരിക്കുന്നു' എന്നാണല്ലോ ആ പ്രസ്താവനയിലുള്ളത്. ഈ പ്രസ്താവന വാസ്തവമല്ലെങ്കിൽ, ഇവരുടെ ഉപദേശം കേൾക്കുന്ന ശ്രോതാക്കളായ ജിന്നുകൾ അവരോട് ഇങ്ങിനെ ചോദിക്കുകയില്ലേ:- 'നിങ്ങളെന്തിനാണ് മറ്റുള്ളവരെ കബളിപ്പിക്കുന്നത്പോലെ ഞങ്ങളോട് ഇല്ലാത്തത് പറഞ്ഞു ഞങ്ങളെ വിഡ്ഢികളാക്കുന്നത്? ഇത് വാസ്തവ വിരുദ്ധമല്ലേ...?! ആലോചിച്ചു നോക്കുക!

സത്യാന്വേഷികളും, നിഷ്പക്ഷ ബുദ്ധികളുമായ എല്ലാവർക്കും പിശാചുക്കളുടെ കട്ടുകേൾവിയെക്കുറിച്ച് ക്വുർആനും ഹദീഥും പറയുന്നതെന്താണെന്നും , മുസ്ലിംകൾ അതിൽ സ്വീകരിക്കേണ്ടുന്ന നിലപാടെന്താണെന്നും മേൽ വിവരിച്ചതിൽ നിന്ന് നല്ലപോലെ മനസ്സിലാക്കാം. **ومن الله التوفيق**

ബഹുമാനപ്പെട്ട മുഹമ്മദ് അമാനി മൗലവി മരണപ്പെട്ടപ്പോൾ അദ്ദേഹത്തെപ്പറ്റി രണ്ടാം പതിപ്പിലെ രണ്ടാം വാള്യത്തിൽ കൊടുത്ത കുറിപ്പ്

# മുഹമ്മദ് അമാനി മൗലവി

ജനനം: ഹിജ്റഃ 14-9-1329 ചരമം :10-3-1408

രണ്ടാംവാല്യം(*) അച്ചടിയിലിരിക്കെ 2-11-87 ന് കാലത്ത് 4 മണിക്ക് ജനാബ് മുഹമ്മദ് അമാനി മൗലവി പരലോകം പ്രാപിച്ചു. انالله وانا اليه راجعون

നമ്മുടെ ഈ ബൃഹദ് തഫ്സീർ ഗ്രന്ഥത്തിന്റെ പ്രധാന രചയിതാവ് അദ്ദേഹമായിരുന്നു. ഈ മഹദ് സേവനത്തിൽ മാർഗദർശിയും മേലന്വേഷകനുമായിരുന്ന ജനാബ് കെ.എം മൗലവി 1964 സപ്തംബർ 10 നും രണ്ടാം പകുതിയുടെ രചനയിൽ പങ്കാളികളായിരുന്ന ജനാബ് എ. അലവി മൗലവി 1976 മെയ് 19നും ഇഹലോകവാസം വെടിഞ്ഞത് ഇവിടെ സ്മരിക്കട്ടെ. ഇസ്‌ലാമിന്റെ സേവനത്തിന് വേണ്ടി ജീവിതം സമർപ്പിച്ച നിഷ്കളങ്കരും , ത്യാഗികളും , ഭക്തരുമായിരുന്ന പ്രസ്തുത മൂന്ന് പണ്ഡിതൻമാർക്കും അല്ലാഹു സ്വർഗം നൽകട്ടെ.... ആമീൻ

1960 സപ്തംബർ 17 നാണ് തഫ്സീറിന്റെ രചന ആരംഭിച്ചത്. 1985 ഫിബ്രവരിയിലാണ് അവസാന വാല്യം പ്രസിദ്ധീകൃതമായത്. ഈ ദീർഘമായ രണ്ട് വ്യാഴവട്ടകാലമത്രയും - അഥവാ അദ്ദേഹത്തിന്റെ ആയുസ്സിൽ മൂന്നിലൊന്ന് - വിശുദ്ധ ഗ്രന്ഥത്തിന്റെ വിവരണം മുസ്‌ലിം കേരളത്തിന് എത്തിച്ചുകൊടുക്കുന്നതിൽ വ്യാപൃതനായിരുന്നു അമാനി മൗലവി. രചനയിലേർപ്പെട്ട പണ്ഡിത സംഘത്തിൽ ചെറുപ്പക്കാരൻ അദ്ദേഹമായിരുന്നു. അത്കൊണ്ട് തന്നെ മിക്ക ജോലികളും അദ്ദേഹം നിർവഹിച്ചുവന്നു.

ആയിരകണക്കിന് വെളുത്ത താളുകൾ കുരുകുരുന്നനെ എഴുതി അദ്ദേഹം കറുപ്പിച്ചു. അതിനായി മിക്കപ്പോഴും രാത്രി രണ്ട് മണിവരെ അദ്ദേഹം കുത്തിയിരുന്നു. ചില പ്രത്യേക കാരണങ്ങളാൽ രണ്ടാം പകുതിയാണല്ലോ ആദ്യം പ്രസിദ്ധീകരിച്ചത്. അത് പൂർത്തിയായപ്പോഴേക്ക് കൂട്ടുകാർ വിട്ടുപോയി. പിന്നെ ഒന്നാം പകുതി (ഫാതിഹഃ മുതൽ ഇസ്റാഅ് കൂടിയ ഭാഗം) എഴുതേണ്ടുന്ന ബാധ്യത മുഴുവൻ അദ്ദേഹത്തിനായി. ഏകനായിത്തന്നെ അദ്ദേഹം അത് ഭംഗിയായി നിർവഹിച്ചു. അല്ലാഹുവിന്റെ വചനങ്ങൾ വ്യാഖ്യാനിക്കുമ്പോൾ പാലിക്കേണ്ടുന്ന സൂക്ഷ്മതയും ഭക്തിയും അതിലുടനീളം നിറഞ്ഞു നിൽക്കുന്നു. ശത്രുമിത്രഭേദമെന്യേ എല്ലാവരുടെയും അംഗീകാരം നേടിയ ഈ തഫ്സീർ അറബി ഇംഗ്ലീഷ് പോലുള്ള ഏതെങ്കിലും ഒരു ലോക ഭാഷയിലായി

*(*) 4 വാല്യങ്ങളായി പ്രസിദ്ധീകരിച്ചതിലെ 2-ാം വാല്യം*

രുന്നു വിരചിതമായിരുന്നതെങ്കിൽ അദ്ദേഹം ലോകപ്രശസ്തനാകുമായിരുന്നു.

രചയിതാവ് എന്നതിനുപരി പ്രസിദ്ധീകരണത്തിന്റെയും വിതരണത്തിന്റെയും മാനേജറും പലപ്പോഴും ശിപായിയുമായി – അല്ലാഹുവിന്റെ മാത്രം പ്രതിഫലം കാംക്ഷിച്ചു അദ്ദേഹം സേവനം ചെയ്തിരുന്നു എന്നത് പ്രസ്താവ്യമാണ്. ഒന്നാം പതിപ്പിന്റെ പ്രൂഫ്റീഡിംഗ് പൂർണമായും നിർവഹിച്ചത് അദ്ദേഹമാണ്. '**കേരള നദ്‌വത്തുൽ മുജാഹിദീൻ**' പ്രസിദ്ധീകരണം ഏറ്റെടുക്കുന്നത്‌വരെ വിതരണത്തിന്റെ ചുമതല വഹിച്ചിരുന്നതും അദ്ദേഹമായിരുന്നു. എഴുത്തുകുത്തും, കണക്കെഴുത്തും ,പാക്കിംഗും, പോസ്റ്റോഫീസിൽ പോകലും, മറ്റും, മറ്റും.

തന്റെ ആയുഷ്കാലത്ത് ഈ ഗ്രന്ഥം പൂർണമായും വെളിച്ചം കാണില്ലേ എന്ന ഉൽകണ്ഠയിലായിരുന്നു അദ്ദേഹം ദീർഘകാലം. 1985 ഫിബ്രവരിയിൽ അവസാനഭാഗവും പുറത്തിയിറങ്ങിയതിൽ പിന്നെയാണ് അദ്ദേഹം അൽപം വിശ്രമിച്ചത്. അദ്ദേഹത്തിന്റെ ആരോഗ്യം തകർന്നു കഴിഞ്ഞിരുന്നു.

പുനഃപ്രസിദ്ധീകരിക്കപ്പെട്ട ഒന്നാം വാല്യം കഴിഞ്ഞ ബലിപെരുന്നാൾ ദിനത്തിൽ ലഭിച്ചപ്പോൾ പെരുന്നാൾ സമ്മാനമായി സ്വീകരിച്ചു അദ്ദേഹം കൃതാർത്ഥതയോടെ കണ്ണീർ തൂകി. 'വിശുദ്ധ ക്വുർആൻ വിവരണമായിരുന്നു അദ്ദേഹത്തിന്റെ എല്ലാമെല്ലാം . അദ്ദേഹം മൺമറഞ്ഞാലും അതിവിടെ ജീവിക്കും. പതിനായിരങ്ങൾ വായിച്ചു സൻമാർഗം പ്രാപിക്കും; പ്രാപിക്കട്ടെ. ആമീൻ.

# പടങ്ങൾ

1) കാനാൻ എന്ന ഫലസ്തീൻ
2) മൂസാ(അ)ന്റെയും ഇസ്റാഈല്യരുടെയും ചെങ്കടൽ യാത്ര
3) ഫലസ്തീൻ (12 ഇസ്റാഈലീ ഗോത്രങ്ങളുടെ വാസസ്ഥലങ്ങൾ)
4) പ്രാചീന ഇറാക്വ് - ഇബ്റാഹീം നബി(അ)യുടെ കാലം
5) ഇസ്‌ലാമിനുമുമ്പ് അറേബ്യ
6) സൂയസ്സ് കടലിടുക്ക്
7) അറേബ്യൻ ഗോത്രങ്ങൾ
8) ജോതിശ്ശാസ്ത്ര പടങ്ങൾ

പടം 1


മഹാസമുദ്രം
സീദോൻ
സരെപ്ത
ഫൊയനീക്യ
കൈസാരിയ
ലബനോൻപർവ്വതം
സുരിയ
അബിലേന
ദമസ്കോസ്
ഹെർമ്മോൻ മല
കോദേശ്
മെറോം
കൈസരിയാഫിലിപ്പിയ
ഇതുര്യ
ഗലീലാ
ഗോലാൻ
തൃക്കോനിത്തി
കഫർനഹൂം
സഫോറിയ
ദെക്കപ്പോലീസ്
(പത്തു പട്ടണങ്ങൾ)
ബാശാൻ മല
കൈസര്യ
കർമ്മേൽമല
മഗ്ദല
അകീല
സാറോനാ
തിബര്യാസ്
ശമര്യ
പെല്ല
ഗെരാസ
കഫർസാബാ
അന്തിപ്പത്രീസ്
ഗിരിസി മല
മോത്ത് ഗിലെയാദ്
യോപ്പ
അരിമത്യ
ബേത്ത്നിംറ
ഒലീവു മല
എഫ്രയീം
മരുഭൂമി
യെരീഹോ
ജോർദ്ദാൻ നദി
ഹെശ്ബോൻ
അമ്പ് തോദു
യെരൂശലേം
ബെത്ത്ശംസ്
ബേത്ത്ലെഹേം
ജോർദാൻ
അസ്കലാൻ
ഹെബ്രോൻ
നെബോമല
ചാവുകടൽ
ഗസ്സ
യഹൂദ്യ
ബേർശേബ
ഇദുമ്യ
(ഏദോം)
പാറാൻ മരുഭൂമി
മിദിയാൻ
നെബാത്ത്യർ

കുറിപ്പ്:- ക്രിസ്ത്വബ്ദത്തിന്ന് ഏകദേശം 1000 കൊല്ലങ്ങൾക്കു മുമ്പ് തുടങ്ങി ക്രിസ്ത്യാനികളുടെ ആദ്യ നൂറ്റാണ്ടുകൾവരെയുള്ള ഫലസ്തീന്റെ (കൻആന്റെ) പട മാണിത്. ക്രി. മു. 937 ലാണെന്ന് പറയപ്പെടുന്നു, ഫലസ്തീൻ യഹൂദാ, യിസ്രായേൽ (യഹൂദിയ്യ, ഇസ്രാഈലിയ്യ) എന്നീ രാജ്യങ്ങളായി വിഭജിക്കപ്പെട്ടു ഇസ്റാഈൽ വർഗ ക്കാരായ വളരെ രാജാക്കൾ ആ രാജ്യം ഭരിക്കുകയും പലകാലത്തും പല വിധത്തിൽ വിഭജിക്കപ്പെടുകയും ഉണ്ടായിട്ടുണ്ട്. പ്രധാന സ്ഥലങ്ങളുടെ പേരുകൾ അറബിയിലും ഇംഗ്ലീഷിലും:-

| | | |
|---|---|---|
| അബിലേനാ | Abelena | ؟ |
| അബീല | Abila | آبيل |
| അഫേക്ക് | Hippes | افيق |
| അന്തിപത്രീസ് | Antipatris | ؟ |
| അരിമത്യ | Arimathea | ؟ |
| അസ്തോദ് | Azotus(Ashdod) | اشدود |
| ഇദുമ്യ(ഏദോം) | Idumaea | ادومة (ادوم) |
| ഒലീവ് മല | Mt.Olives | جبل الزيتون |
| എഫ്രയിം | EPhraim | افرائيم |
| എസ്രാലെയോൻ | Esdraelon | اسرائيلية |
| കപ്പർന്നഹൂം | Capernaum | كفرنعوم (كفرناحوم) |
| കാനാൻ(കൻആൻ) | Canan | كنعان |
| കൈസാരിയ | Coeisyria | قيسارية |
| കൈസര്യ | Caisarea | قيصرية |
| കാദേശ് | Kadesh | قادس |
| കർമേൽ | Carmel | كرمل |
| കഫർസാബാ | Kapparsaba | كفرسابا |
| ഗർക്കശ്(ഗർഗശ്) | Gergasa | قرقس (؟) |
| ഗലീലി | Galilee | الجليل |
| ഗോലാൻ | Golan(Gaulonitis) | جولان |
| ഗിരിസീംമല | Mt.Gerzem | جبل جرثيم |
| ഗെരസ് | Gerasa | جرش |
| ഗസ്സ | Gaza | غمررية |
| ഗമൂരിയ | Gomorrah | الاردن |
| ജോർഡാൻ | jordan | طبرية |
| തിബര്യാസ് | Teberias | |
| തൃക്കോനിത്തി(ദക്കപ്പോലീസ്-പത്തുപട്ടണം) | Trachonitis | العشرالمدن |

| | | |
|---|---|---|
| ദമ്മശേക്ക്,ദമസ്ക്കോസ്(ദിമശ്ക്) | Damascus | دمشق |
| നസ്രേത്ത് | Nazereth | ناصرة |
| നോബോമല | ? | جبل نبو |
| നെബാത്യൻ | Nabatians | الانباط |
| പാറാൻ | Paran | فاران |
| ഫിലിപ്പി | Philippi | فيليبية |
| ബെത്ത് സയിദ | Bethsaida(julias) | بيت صيدا |
| ബെത്ത് നിംറ | ? | بيت نمرة |
| ബെത്ത് ഹറാൻ | ? | بيت حاران |
| ബെർയാർക്കോബു | jaccob's well | بئريعقوب |
| ബെത്ത് ശമസു | Bethshemes | بيت شمس |
| ബെത്ത്ലേഹം | Bethlehemes | بيت لحم |
| ബർശേബ | Beersheba | بئرسبح |
| മഗ്ദല | Magdala | ؟ |
| മോവാബ് | Moab | مواب |
| മിദിയാൻ, മിദ്യാൻ(മദ്യൻ) | Madian,Midian | مدين |
| മഹാസമുദ്രം(റോമാസമുദ്രം- മദ്ധ്യധരണ്യാഴി) | Miditerranean sea | بحر الروم ـ بحر الابيض – البحر المتوسطه |
| യോപ്പാ(യാഫാ) | Jopha | يافا |
| യെരീഹോ | Jericho | اريحا |
| യരുശലേം(ജറുശലം) | Jeruselem | اورشليم (القدس ـ بيت المقدس) |
| യഹൂദ്യ | Judea | يهودية |
| രാമോത്ത് ഗിലയാദ് | Ramothgilead | ؟ |
| ലബ്നോൻ(ലബാനോൻ) | Lebanon | لبنان |
| ശമര്യ | Samaria | سامرة |
| ശാം(സുരിയ, സിരിയ) | Syria | شام (سوريا ـ سريا) |
| ശൂർ | Shur | شور |
| സീദോൻ | Zidon | صيدا |
| സരെപ്ത | Zarepta(Zarepath) | صرفد (؟) |
| സഫോരിയ | Sapporis | صفورية |
| സോദോം | Sodom | سدوم |
| ഹർമോൻ | Hermon | حرمون |
| ഹെബ്രോൻ | Hebron | حبرون |
| ഹെശ്ബോൻ | Heshbon | حزبون |

## പടം 2


മൂസാനബിയുടെയും ഇസ്രായീല്യരുടെയും
ചെങ്കടൽ യാത്ര
ഈജിപ്തിൽ നിന്ന് സീനാ താഴ്‌വര വഴി
വാഗ്ദാനം ചെയ്യപ്പെട്ട പലസ്തീനി(കാനായി)ലേക്ക്
മഹാസമുദ്രം
റോംകടൽ - ഉദ്ധ്യധരണിയാഴി - വെള്ളക്കടൽ
ബൂഖൈർ
അലക്സാറിയ
ദമിയാത്ത്
പോർട്ടുസൈദ്
ഗസ്സ
ഫെലിസത്യൻ
കാനാൻ
ജെറുശലം
ഉപ്പുകടൽ
അബാരീം പർവ്വം
മോവാബ്
അമ്മോന്യൻ
BENE KEDAM
ഖിബ്
തികൾ
മിസ്രയിം
(ഹാം ദേശം)
NATRON
LAKES
ഈജിപ്ത്
സ്വാൻ
സീൻ
ഖന്തറ
ഗോസൻനാട്
ഇസ്മായിലിയ
സൂക്കൂത്ത്
BETHSHE (ഏഥാം)
MESM
പിഫാഹി
റോത്ത്
കൈറോ
CLYSMA
സൂയസ്
മെസേസ്
അർസിനോബ്
(ഫയ്യൂം)
HONES
HERACLEOPOLIS
നീല നദി
ലിബിയാ മരുഭൂമി
AVITES
ഹിസ്റൂൺ
ബൊസ്രാ
നെബാത്യർ
ശൂർ മരുഭൂമി
HEROPRLIE
ഐനു മൂസാ
തീഹുമരുഭൂമി
കാദേശ് ബന്നായ്
(ഐൻകാദേശ്)
മിദിയാൻ
സേ
ഹോർപർവ്വതം
ലപെത്രാ
മആൻ
ഏസ്യേൻ ഗബർ
ഏലാത്ത്
(അൽഅഖബാ)
സൂയസ്തോട്
SINUS HEROPOLITES
പാറാൻ മരുഭൂമി
അമാലേക്യർ
സീൻ മരുഭൂമി
ദൊപ്ക
അലൂശ്
മിദ്യാന്യ
അറേബ്യപെത്രാ
(ഔറേബ്)
സീനായിം
പാറാൻ സീനാ
പർവ്വതം
സീൻ കടൽ
അറേബ്യമരുഭൂമി
അറേബ്യ
ചെങ്കടൽ
N
W
E
S

### പ്രധാന സ്ഥലപ്പേരുകൾ അറബിയിലും ഇംഗ്ലീഷിലും

| | | |
|---|---|---|
| അലക്സാന്തരിയ ‘ഇസ്കന്തരിയ്യ’ | Alexandria | اسكندرية |
| അർസിനോബ്(ഫയ്യൂം) | Arsinob(fayum) | الفيوم |
| അമാലേക്യർ | Amalekites | العمالقة |
| അറേബ്യപെത്ര | Arabian petraea | بطرالعربية |
| അബാരീം | Abarim | أباريم (؟) |
| അമ്മോന്യർ | Ammonities | الامونيوم (؟) |
| ഈജിപ്ത്(ക്വിബ്ത്-മിസ്രായീം- | Egypt(mizraim- | القبط (مصر) |
| ഹാംദേശം) | -land of ham) | مصرييم ـ بلاد |
| ഉപ്പ്കടൽ(ചാവുകടൽ-ലൂത് കടൽ) | salt sea | البحر المالح ـ بحرلوط |
| | (Dead sea,bahrlut) | البحر الميت |
| ഏഥാം(മിസ്രയീം) | Etham | مصرييم ـ مصر القديمة |
| ഏലീം | Elim | ؟ |
| ഏസ്യോൻഗബർ | Ezingeber | ؟ |
| ഏദോം(ഇദൂമ്യ) | Idumaea,Edom | آدوم ـ ادومية |
| ഐലാത്ത് | Elath,Eloth | الايلة |
| (അൽ അക്വബ) | (Al Aqaba) | العقبة |
| ഐനു മൂസാ | ? | غين موسى |
| ഐൻകാദേശ്(കാദേശ് ബർന്നേയി) | Kaneshburnea | عين قادس |
| ഔറേബ്(ഓറേബ്) | Orab(?) | حورب |
| കാനാൻ | Canan | كنعان |
| കാനാ | Cana | كينا |
| കൂലാത്ത് നക്കൽ | Kulatnackel | ؟ |
| കൈറോ | Cairo | القاهرة (مصر) |
| ക്വന്തറ | Kantara | قنطرة |
| ഗോശൻനാട്(ഇസ്മാഈലിയ) | Land of Goshen (ismailia) | الاسماعيلية |
| ഗസ്സ | Gaza | غزة |
| ചെങ്കടൽ | Red sea | البحر الاحمر (الفلزم) |
| തീഹ്മരുഭൂമി | ? | برية التيه |

| | | |
|---|---|---|
| ദമിയാത്ത | Demiatta | دمياط |
| നോഫ് | Nopha | نوف(؟) |
| നീലനദി | River Nile | نهرالنيل |
| നെബാത്യൻ | Nabations | الانباط |
| പോർട്ട്സൈദ് | Portsaid | بورت سعيد |
| പിരമിഡ് | Pyramides | الاهرام |
| പാറാൻ | Paran | فاران |
| പെലിസ്തർ | Philines | فلسطيون (؟) |
| ബൂഖൈർ | Abukir | بوخير |
| ബൈത്ത്ശമസ് | Betheshamesh | بيت شمس |
| ബൊസ്ര | Bozrah | بصرى |
| മഹാസമുദ്രം(റോമക്കടൽ-<br>വെള്ളക്കടൽ-മദ്ധ്യധരണാഴി) | Mediter-renean sea | البحر المتوسط<br>البحر الابيض بحر الروم |
| മെംഫീസ് | Memphis | منف (؟) |
| മോവാബ് | Moab | موآب |
| മിദിയാൻ-(മദ്യൻ) | Madian,Midian | مدين |
| മിദ്യാന്യർ | Midianites | المدائنيون |
| മൻഫലൂത്ത് | ? | منفلوط |
| മആൻ | Maan | معان |
| രെമസേസ്(കൈറോ) | ? | رعمسيس |
| സകാസിക് | Zagazig | زقازيق |
| സീൻ,സീനായി | Sin,Sinai | سينا ـ سيناء |
| സക്കൂത്ത | Succoth | سكوتا (؟) |
| സൂയസ്(കിലിസ്മാ) | Clysma(suez) | سويس |
| സെയീർ പർവ്വതം | Mt. Sair | جبل صير (؟) |
| സേല(പെത്രാ) | Sela(Petra) | بطرا |
| ശൂർ | Shur | شور |
| യരൂശലം(ജരൂശലം) | Jeruselem | اورشليم (بيت المقدس) |
| ഹോർപർവ്വതം | Mt.Hor | جبل حور |
| ഹിസ്ബൂൻ | Heshbon | حزبون |

## പടം 3



فلسطين وبنو اسرائيل
ഫലസ്തീൻ
بعد عهد موسى عليه السلام
12 ഇസ്റാഈൽ ഗോത്രങ്ങൾ
ഭാഗിക്കപ്പെട്ട സ്ഥലങ്ങൾക്ക്
മൂസാ നബി(അ)ക്കു ശേഷം
സുരിയാ
ഹർബോൽ
ലെബനോൻ മല
കൈസര്യ ലെബ്നോൻ
ഹർമോൻ പർവ്വതം
ദമസ്കോസ്
പാർപ്പർ
മേഖ
ഫെനീക്യ
ഫിലിപ്പു കൈസര്യ
ഗോലാൻ
ബാശാൻ
ഗർകശ്
അസ്ക്രമോത്ത്
അഫേക്
അബ്ദാൻ
സെഫദ്
കപ്പർന്നഹൂം
കമ്മേർമല
കദേശ്
മഗ്ദല
ദോർ
രാമാത്ത്
യർമൂക്ക് നദി
ദെക്കപ്പോലിസ്
കൈസര്യ
ദോഥാൻ
ശമരോൻ
സരേത്ത്
സുക്കോത്ത്
ഐനോൻ
ബൊസ്രാ
ഗെരസ
ബേത്ത്ഗമൂൽ
ജോർദ്ദാൻ നദി
ഗിലെയാദ്
അന്തിപത്രീസ്
യോപ്പാ
ശിലോം
യാബോക്ക്നദി
ലുദ്ദ്
രാമോത്ത്
ബേത്ത് നിമ്ര
ഗെലിയാദ്
എക്രോൻ
ബേത്തേൻ
യെരിഹാ
യരുശലം
ഹെസ്ബോൻ
ബേത്ത്ശംസ്
അമുല്ലാ
ബേത്ത് ഹാറാൻ
ഫെലിസ്ത്യ
എഗ്ലോൽ
ബെത്ത്സൂർ
മോവാബ്
സോവാർ
അരാദ്
ഗെമോര്യ
ബർശേബ
ഷേർ
ശൂർ മരുഭൂമി
സെർദ് തോട്
പാറാൻ മരുഭൂമി
സീൻ മരുഭൂമി
സേയീർ പർവ്വതം
സൂചിക
1) ആശേർ
2) ബെൻയമീൻ
3) ദാൻ
4) എഫ്രയിം
5) ഗാദ്
6) യിസ്സാഖാർ
7) യഹൂദാ
8) മനശ്ശെ
9) നഫ്ത്താലി
10) റൂബേൻ
11) ശിമെയോൻ
12)സബൂലൂൻ

**കുറിപ്പുകൾ:** ഇസ്റാഈൽ വർഗം 40കൊല്ലം തീഹ് മരുഭൂമിയിൽ വസിച്ചശേഷം യൂശഉ് നബി(അ)യുടെ കാലത്ത് ഫലസ്തീനിൽ പലേടങ്ങളിലായി കുടിയേറി പാർത്തു. 12 ഗോത്ര ങ്ങളും അധിവസിച്ചിരുന്ന സ്ഥലങ്ങളുടെ സുമാർ അതിർത്തികൾ ഇതിൽ കാണാം. ലൂത്വ് നബി(അ)യുടെ രാജ്യമായ സോദോം, ഗോമൂരിയ എന്നിവയുടെ ഏകദേശസ്ഥാനവും ഇതിൽനിന്ന് മനസ്സിലാക്കാം .ഇസ്റാഈൽ വർഗത്തിന്റെ ഗോത്ര പിതാക്കൾ യഅ്ക്വൂബ് നബി (അ)യുടെ മക്കളായതുകൊണ്ട് അവരുടെ പേരിലാണ് 12 വർഗങ്ങൾ അറിയപ്പെടുന്നതും. മറു പുറത്ത് കൊടുത്ത നമ്പറിന്റെ ക്രമാനുസാരം ഇസ്റാഈൽ വർഗങ്ങളുടെ പേരിന്റെ അറബി , ഇംഗ്ലീഷ് രൂപങ്ങൾ

| | | |
|---|---|---|
| 1 ആശേർ(ആശീർ) | Asher | اشير |
| 2 ബെന്യാമിൻ | Benjamin | بنيامين |
| 3 ദാൻ | Dan | دان |
| *4 എഫ്രയിം(യൂസുഫിന്റെ മകൻ) | Ephraim | افرائيم |
| 5 ഗാദ്(ജാദ്) | Gad | جاد |
| 6 യിസ്സാഖാർ | Issacker | ساكر |
| 7 യെഹൂദാ | Judha | يهوذا |
| *8 മനശ്ശേ (യൂസുഫിന്റെ മകൻ) | Manasseh | منشا (ميشا) |
| 9 നഫ്ത്താലി | Nefthali | نفتالى |
| 10 റൂബേൻ(മൂത്തമകൻ) | Reuben | روبين |
| 11 ശിമയോൻ(ശംഊൻ) | Simeon | شمعون |
| 12 സെബൂലൂൻ | Zebulum | زبولون |
| * - യുസുഫ്(യോസേഫ്) | Joseph | يوسف |
| * -ലേവി | Levi | لاوى |

* യൂസുഫ് നബിയുടെ സന്തതികൾ അദ്ദേഹത്തിന്റെ മക്കളായ എഫ്രയീമിന്റെയും മനശ്ശെ യുടെയും പേരിൽ അറിയപ്പെടുന്നു. ലേവി ഗോത്രം പലേടത്തായി വസിച്ചതുകൊണ്ട് അവർക്ക് പ്രത്യേക സ്ഥലം കാണുകയില്ല. ദാൻ ഗോത്രം രണ്ടു സ്ഥലത്ത് കാണാം

## പ്രധാന സ്ഥലപ്പേരുകൾ അറബിയിലും ഇംഗ്ലീഷിലും

| | | |
|---|---|---|
| അഫേക്ക് | Happes | افيق |
| അന്തിപത്രീസ് | Antripatris | (؟) |
| അബാന | Abana | ابانا |
| ഉപ്പുകടൽ(ചാവുകടൽ) | Salt Sea(Dead sea) | البحر المالح. بحر الميتة |
| കൈസാരിയ | Ceisyria | قيسارية |
| കർമേൽ | Carmel | كدمل |
| കപ്പർന്നഹൂം | Capernaum | كفرنعوم (كفرناحوم) |
| കൈസര്യ | Caisarea | قيصرية |
| ഗോലാൻ | Golan | جرلان |
| ഗലീലി | Galilee | الجليل (جليليا) |

